Licence No. 592. Dated 20th July 1949. Reg. No. T. 189.

Phone No 72.

15

# ഗ്രന്ഥാലോകം

ഐക്യസംസ്ഥാന ഗ്രന്ഥശാലാസംഘം പ്രസിദ്ധീകരണം.





ഗ്രന്ഥാലോകം

വരിസംഖ്യ

വാർഷികവരിമുൻകൂർ രൂ. 5.

ഒററപ്രതി അണ ൮.

# ഗ്രന്ഥാലോകം

## പത്രാധിപസമിതി


ശ്രീ. എസ്. ഗുപ്തൻ നായർ എം. എ.

(പ്രധാന പത്രാധിപർ)

,, എം. പി. പോൾ എം. എ.

,, കെ. രാമകൃഷ്ണപിള്ള ബി. എ. എൽ എൽ. ബി.

,, എം. തോമസ് എം. എ. എൽ. റ്റി.


## വിഷയവിവരം



മുഖചിത്രം: യൂണിവേഴ്സിററി മാനുസ്ക്രിപ്ററ് ലൈബ്രറി (താളിയോല ഗ്രന്ഥശാല,) തിരുവനന്തപുരം.

# ഗ്രന്ഥാലോകം

ഐക്യസംസ്ഥാനഗ്രന്ഥശാലാസംഘം പ്രസിദ്ധീകരണം

വാല്യം 2 | മേയ് 1950 | ലക്കം 9


## തിരനോട്ടം



### വായനശാലകളും രാഷ്ട്രീയകാര്യങ്ങളും

ശ്രീ പട്ടംതാണുപിള്ള ഈയ്യിടെ അമ്പലപ്പുഴ ടൗൺഹാളിൽവച്ച് ചെയ്ത ഒരു പ്രസംഗത്തിൽ, വായനശാലകൾ രാഷ്ട്രീയ സംഘടനകളുടെ പ്രവത്തനരംഗങ്ങളായിരിക്കുന്നുവെന്നും, കാൺഗ്രസ്സിനു വോട്ടു സമ്പാദിക്കാൻ അവയെ ചിലർ പ്രയോജനപ്പെടുത്തുന്നുവെന്നും മററും പ്രസ്താവിച്ചതായി പത്രത്തിൽ റിപ്പോർട്ടുചെയ്തിരിക്കുന്നു. വായനശാലകൾ കാൺഗ്രസ്സിന്റെ പ്രചരണ കേന്ദ്രങ്ങളായി ഇതുവരെ വത്തിച്ചിട്ടില്ല എന്നു വ്യക്തമാക്കിക്കൊള്ളുന്നു.

ഗ്രന്ഥശാലാസംഘത്തിന്റെ ഭരണസമിതി അംഗങ്ങൾ ആരുംതന്നെ വോട്ടുപിടിത്തത്തിന് അവയെ പ്രയോജനപ്പെടുത്തിയിട്ടുമില്ല. എന്നാൽ വായനശാലക്കാർ വാർഷികയോഗങ്ങൾ നടത്തുമ്പോൾ അദ്ധ്യക്ഷന്മാരായും പ്രാസംഗികന്മാരായും പല പാർട്ടിയിൽപെട്ടവരേയും വിളിക്കാറുണ്ട്. അങ്ങനെ പല പാർട്ടിക്കാരും അവിടെ പ്രസംഗിക്കാറുമുണ്ട്. ശ്രീമാൻ പട്ടംതാണുപിള്ളതന്നെ കാൺഗ്രസ്സിനേയും ഗവമ്മെൻറിനേയും വിമർശിക്കാൻ അത്തരം പല പ്ലാററ്ഫാറങ്ങളും ഉപയോഗപ്പെടുത്തിയിട്ടുള്ളതായി ഞങ്ങൾക്കറിയാം. ഈ പ്രസംഗങ്ങളെല്ലാം ജനങ്ങൾക്ക് രാഷ്ട്രീയമായ ബോധനം നൽകുന്നതിനു എത്രത്തോളം ഉപകരിക്കുമോ അത്രത്തോളമേ സ്വീകാര്യമായിരിക്കയുള്ളു. അല്ലാതെ അവ പാർട്ടിപ്രചരണമാകുകയില്ല.

ചീഫ്മിനിസ്റ്റർ ഈ സംഘത്തിന്റെ അദ്ധ്യക്ഷനായിരിക്കുന്നുവെന്നുള്ളതാണ് ശ്രീ. പട്ടത്തിന്റെ മറെറാരു പരാതി. കേവലം സാംസ്കാരികവും വിദ്യാഭ്യാസപരവും ആയ ഈ സംഘടനയുടെ അദ്ധ്യക്ഷപദവിയും മന്ത്രിപദവും തമ്മിൽ ഒരു സംഘട്ടനവും ഉണ്ടാകുന്നില്ല. എന്നുതന്നെയുമല്ല ശ്രീമാൻ ടി. കെ. തന്റെ ഔദ്യോഗിക നില വെച്ചുകൊണ്ടു് സംഘത്തെ സ്വാ

ധീനപ്പെടുത്താനോ, സംഘപ്രവർത്തനത്തെ ദുരുപയോഗപ്പെടുത്താനോ ഇതുവരെ ശ്രമിച്ചിട്ടില്ലെന്നുള്ളതു ഞങ്ങൾക്കു സാഭിമാനം പറയാൻ കഴിയുന്നതാണ്. ഗ്രന്ഥശാലകൾക്കു സഹായധനം നല്കുമ്പോൾ ഗ്രന്ഥശാലകളുടെ രാഷ്ട്രീയ ഛായ നോക്കി ഒരു പക്ഷപാതവും കാണിച്ചിട്ടില്ലെന്നുള്ളതിനു ഈ രാജ്യത്തെ ഗ്രന്ഥശാലാപ്രവർത്തകർ തന്നെ സാക്ഷ്യം വഹിക്കും. വായനശാലകളുടെ പ്രവർത്തകന്മാർ സ്വന്തനിലയ്ക്കു് പല പാർട്ടികളിലെ അംഗങ്ങളാണെന്നുവരാം. പക്ഷേ വായനശാലകൾ ഒരു പാർട്ടിയുടേയും പ്രചരണോപാധികളല്ല. ഇതു മനസ്സിലാക്കാതെ സ്വന്തം പാർട്ടിയുടെ പ്രചരണത്തിനുവേണ്ടി ശ്രീ. പട്ടം താണുപിള്ള തന്നെ വായനശാലാവാർഷികയോഗങ്ങളെ ഉപയോഗപ്പെടുത്തുന്നതാണ് ഖേദകരം.

ഗ്രന്ഥശാലാസംഘം അവരുടെ പ്രവർത്തനത്തിൽ സനിഷ്കർഷം പരിപാലിച്ചുവരുന്ന നിഷ്പക്ഷതയേയും ആദർശശുദ്ധിയേയും യഥാവിധി മനസ്സിലാക്കാതെ ശ്രീ പട്ടത്തിനെപോലുള്ള ഒരു ഉന്നത വ്യക്തി ഈ രീതിയിൽ അപവാദങ്ങൾ പറയുവാൻ സന്നദ്ധനായതു് ഏററവും നിർഭാഗ്യകരമായെന്നേ ഞങ്ങൾക്കു പറയാനുള്ളൂ. ഈ ജനകീയ യുഗത്തിൽ നമ്മുടെ രാജ്യത്തിനു അനുപേക്ഷണീയവും ഉത്തരോത്തരം അഭിവൃദ്ധിപ്രാപിച്ചു വരുന്നതുമായ ഗ്രന്ഥശാലാപ്രസ്ഥാനത്തെ പ്രോത്സാഹിപ്പിക്കുന്നതിൽ നേതാക്കന്മാരും ജനങ്ങളും മത്സരിച്ചു കാണുവാൻ ഞങ്ങൾ ആഗ്രഹിക്കുന്നു.

## 2. സർക്കാർ കൃഷിത്തോട്ടംപോലും

പട്ടംതാണുപിള്ളയെപ്പോലെ തന്നെ സംഘത്തെപ്പററി തെററിദ്ധാരണ പരത്താൻ കൗമുദി ആഴ്ചപ്പതിപ്പിലെ ഒരു ലേഖകനും മുതിർന്നിരിക്കുന്നു. വെറുമൊരു ലേഖകനല്ല, കൗമുദിയുടെ ഗർഭഗൃഹത്തിലെ ഒരാൾ തന്നെയാണ്. അദ്ദേഹത്തിനു് സംഘത്തോടല്ല, സംഘത്തിൻെറ മുഖപത്രമായ ഗ്രന്ഥാലോകത്തോടാണ് അധികം പക. അതൊരു സർക്കാർ കൃഷിത്തോട്ടമാണത്രേ! അതിലെഴുതുന്നവരൊക്കെ സർക്കാർ സാഹിത്യകാരന്മാരാണുപോലും! "സർക്കാർ" എന്നു വിളിച്ചാൽ എന്തിനും ഒന്നാംതരം ആക്ഷേപമായി എന്നു ധരിച്ചിരിക്കുന്ന കുറേ ആളുകൾ ഇവിടെ ഇനിയുമുള്ളതാണ് നമ്മുടെ ജനകീയരാഷ്ട്രത്തിൻെറ വലിയൊരു ശാപം. സർക്കാരിനോടു യാതൊരു ബന്ധവുമില്ലാത്തവരൊക്കെ പരമയോഗ്യന്മാരും, സർക്കാരിനോടു നേരിയ ബന്ധമെങ്കിലും ഉള്ളവർ അയോഗ്യന്മാരും—ഇതാണ് ഈ ചുമ്മാവിപ്ലവകാരികളുടെ മുഴക്കോൽ. ഈ മുഴക്കോൽവച്ചാണ് അവർ സാഹിത്യത്തെയും അളക്കുന്നതു്. അങ്ങനെ അളന്നളന്ന് കേരളത്തിലെ ഒന്നാംകിട സാഹിത്യകാരന്മാരെയൊക്കെ "തൊണ്ടി"കളാക്കി അവർ മുദ്രയടിച്ചു. എന്നിട്ടു കറയററ മാർക്സിസവും സോഷ്യലിസ്റ്റിയലിസവും ആയി പുറപ്പെട്ടിരിക്കുകയാണ്! ആയിക്കൊള്ളട്ടെ, അതിനു് "ഗ്രന്ഥാലോകം" എന്തുപിഴച്ചു എന്നാണു് ഞങ്ങൾക്കു മനസ്സിലാകാത്തതു്. ന്യായമായ എല്ലാ വീക്ഷണകോണങ്ങൾക്കും കഴിവതും പ്രാതിനിധ്യം കൊടുക്കണമെന്നതാണ് ഗ്രന്ഥാലോകത്തിൻെറ ആദർശം. അതുകൊണ്ടാണല്ലോ "കൗമുദി" ലേഖകൻെറ പ്രശംസയ്ക്കു വിഷയമായ പി. എ. പി. യുടെ നിരൂപണത്തിനു് അതിൽ സ്ഥാനം നൽകിയതുതന്നെ. പിന്നെ പത്രാധിപരുടെ ഒരു ഫുട്നോട്ടിനെ (അടിക്കുറിപ്പിനെ) ക്കുറിച്ചാണ് പരാതി. അതിനു് തക്കതായ സമാധാനം പത്രാധി

(ശേഷം 65-ാം പേജിൽ)

# ജനകീയ കലാവേദികൾ



എം. ഗോവിന്ദൻ

നവ സാഹിതികളെപ്പററി കഴിഞ്ഞ ലക്കം ഗ്രന്ഥാലോകത്തിലെ തിരനോട്ടമാണു് ഇതെഴുതുവാൻ എനിക്കു് പ്രചോദനം നൽകുന്നതു്. കലാകാരന്മാരുടെ സംഘടനകൾക്കു് കുഴഞ്ഞുമറിഞ്ഞ ഇന്നത്തെ പരിതസ്ഥിതികളിൽ കാര്യമായി പലതും ചെയ്‌വാൻ കഴിയുമെന്നതു് തീർച്ചയാണു് എന്നെനിക്കു തോന്നുന്നു. ഈ പ്രവർത്തനം ഒരു പ്രത്യേകമേഖലയിൽ മാത്രം ഒതുങ്ങിനില്ക്കണമെന്നില്ലന്നു്. കാരണം, നമ്മിൽ പലക്കുമുള്ള സാമൂഹ്യ ബോധത്തിന്റെ പ്രതിഫലനമാവുമല്ലോ ആ പ്രവർത്തനം; അങ്ങനെ വരുമ്പോൾ, സാമൂഹ്യവൈകൃതങ്ങളെയും അതിന്റെ വിഭ്രാന്തസന്തതികളേയും ചെറുക്കാൻ ഒരു പുതിയ സംസ്കാരത്തിന്റെ പ്രണേതാക്കൾക്കു് സാധിക്കേണ്ടതാണു്. വർഗ്ഗീയത്വത്തിനെതിരായി നവസംസ്കാരസമിതി പുറപ്പെടുവിച്ച പ്രസ്താവന ഇത്തരുണത്തിൽ ഓർമ്മിക്കുന്നു.

ഇന്നു് ഒററക്കും തെററക്കും അയഞ്ഞ രൂപത്തിൽ സംഘടിപ്പിക്കപ്പെട്ട കലാസമിതികളും നവസംസ്കാരസമിതികളും ഒരു തരത്തിലല്ലെങ്കിൽ മറെറാരുതരത്തിൽ കന്യാകുമാരിമുതൽ കേരളം വരെ (അത്രയില്ലെങ്കിൽവേണ്ട, തിരുവനന്തപുരം മുതൽ തലശ്ശേരിവരെ) പ്രവർത്തനം സമാരംഭിച്ചിട്ടുണ്ടു്. തലശ്ശേരിയിൽനിന്നു വടക്കോട്ടും അതു വ്യാപരിക്കുമെന്നു സുഹൃത്തുക്കളിൽനിന്നും ഞങ്ങൾ അറിയുന്നു. ഏതായാലും ഒരു പുതിയ ഉൽബുദ്ധത ചിന്തിക്കാനും പ്രവർത്തിക്കാനും തയ്യാറുള്ള ചെറുപ്പക്കാരിൽ വളർന്നിട്ടുണ്ടു്; വികസിച്ചു വരുന്നുമുണ്ടു്.

ഈ സംഘടനകളുടെ ഘടനയെക്കുറിച്ചു "ഗ്രന്ഥാലോക"ത്തിൽ സൂചിപ്പിച്ചിട്ടുണ്ടു്. അതേ നിർദ്ദേശമനുസരിച്ചുതന്നെ മുമ്പോട്ടു പോവുന്നതായിരിക്കും നല്ലതെന്ന അഭിപ്രായക്കാരനാണു് ഞാനും ഇവിടെയുള്ള സുഹൃത്തുക്കളിൽ ഒട്ടുമുക്കാൽപ്പേരും.

'ഓ, ഈ കലാസമിതികളും സാംസ്കാരസമിതികളും ഉണ്ടായിട്ടെന്തു കാര്യം" ഒരു കലാകാരൻ ഒരിക്കൽ തെല്ലൊരു പുച്ഛത്തോടെതന്നെ ചോദിക്കുകയുണ്ടായി. മതിരാശിയിൽ തെല്ലിടകൊണ്ടു് ചെയ്യാൻ കഴിഞ്ഞ കാര്യങ്ങൾ ഞാനദ്ദേഹത്തിന്റെ ഓർമ്മയിൽപ്പെടുത്തിയെങ്കിലും അതുകൊണ്ടും തൃപ്തനായില്ല. പിന്നീടു് ഞാൻ പൊന്നാനി താലൂക്കിലെ കലാസമിതികളുടെ പ്രവർത്തനത്തിന്റെ ഒരു റിപ്പോർട്ടു് അദ്ദേഹത്തിന്റെ മുമ്പിൽവെച്ചു. അവിടുത്തെ പ്രവർത്തനങ്ങളിൽ ഞങ്ങളിൽചിലർ നേരിട്ടു താല്പര്യം കാണിച്ചിട്ടുണ്ടു്, പങ്കെടുത്തിട്ടുണ്ടു്. അതാണു് പൊന്നാനികലാസമിതിയെപ്പററി പറയാനിടവന്നതു്.

ചുരുങ്ങിയകാലത്തെ പ്രവർത്തനം ആ താലൂക്കിലുൾപ്പെട്ട നൂറിൽപ്പരം ചെറുപ്പക്കാരിൽ ആവേശവും ഊർജ്ജസ്വലതയും നൽകിയിട്ടുണ്ടു്. കൊല്ലം പുരോഗമനസാഹിത്യസമ്മേളനത്തിനുശേഷമാണു് അവർ

കലാസമിതി പ്രവർത്തിച്ചതു്. തുഞ്ചനം, മേലത്തൂരും, വള്ളത്തോളും, നാലപ്പാടനും മററും പിറന്ന താലൂക്കാണു് അതെന്നു് അവിടുത്തുകാർ മേനിയിളക്കാറുണ്ടെങ്കിലും, കേരളത്തിന്റെ ഇതരഭാഗങ്ങളെ അപേക്ഷിച്ചുകലാബോധവും സാഹിത്യൌത്സുക്യവും കുറഞ്ഞപ്രദേശമാണു് അതു്. പൊന്നാനി കലാസമിതിയുടെ ഏററവും വലിയ നേട്ടം സാമാന്യം ഭേദപ്പെട്ട ഉൽഘാടനസമ്മേളനം വിളിച്ചുകൂട്ടിയതല്ല; ആ സമ്മേളനത്തിലുണ്ടായ ചർച്ചായോഗവുമല്ല; താലൂക്കിന്റെ നാനാഭാഗങ്ങളിലും പുറത്തും അരങ്ങേറുന്ന "കൂട്ടകൃഷി" എന്ന നാടകമാണു്. കേരളത്തിലെ സാഹിത്യകാരന്മാക്കും ബഹുജനങ്ങൾക്കും അഭിമാനിക്കാനും ആസ്വദിക്കാനും അവകാശമുണ്ടാക്കിത്തരുന്ന, കൊള്ളാവുന്ന ഒരു കിസാൻ നാടക (Peasant Play) മാണു് കൂട്ടകൃഷി. ഇബ്സൻേറയും, ചെക്കോവിന്റെയും ഗാൽസ്വർത്തിയുടെയും നാടകങ്ങളെക്കാളും കൂട്ടകൃഷി അടുത്തുനില്ക്കുന്നതു് ഐറിഷ് "മദമലർച്ചി"ക്കാലത്തെ നാടകങ്ങളോടാണു്. ഓക്കേസിയുടെ നാടകത്തിൽ കാണുന്നത്ര രാഷ്ട്രീയ പ്രശ്നങ്ങൾ ഈ നാടകത്തിലുൾക്കൊള്ളുന്നില്ലെന്നതു് ശരി തന്നെ. പക്ഷേ ഉൾനാടൻഫലിതം, കവിത എന്നിവ സമൃദ്ധമായി ഉപയോഗിക്കാൻ നാടകരചയിതാവായ ഇടശ്ശേരിയ്ക്കു് സാധിച്ചിട്ടുണ്ടു്. നാടൻപാത്രങ്ങളെക്കൊണ്ടു് ഇത്രയും യഥാതഥവും തന്മയത്വബഹുലവുമായ സംഭാഷണം ചെയ്യിക്കുന്ന കേരളത്തിലെ ആദ്യത്തെ നാടകമാണു് ഇതു് എന്നുവരെ പറയാം.

തെക്കെമലബാറിലെ കർഷകജീവിതത്തിൽനിന്നാണു് കഥാതന്തു കടഞ്ഞെടുത്തിട്ടുള്ളതു്. ഒരു നക്കാപ്പിച്ച ജന്മിയാണ് വാട്ട്; പാട്ടകൃഷിക്കാരനായ അബൂബക്കർ; അദ്ധ്വാനശീലനായ വേലുവെന്ന കൃഷിക്കാരൻ; റേഷൻകച്ചവടത്തിൽ 'മുതലാളി'യായ പോക്കർ, അല്ലസ്വല്പം ആർ. എസ്സ്. എസ്സും, ലീഗും ബാധിച്ച കുറെ നാടന്മാർ—ഒററ വാചകത്തിൽപ്പറഞ്ഞ കൂട്ടകൃഷിയിലെ അന്തരീക്ഷം ഇവരാണു് സൃഷ്ടിക്കുന്നതു്. ജന്മിയായ ശ്രീധരൻനായരുടെ ആദർശവാദം, വേലുവിന്റെ അദ്ധ്വാനോൽസുകത, അബൂബക്കരുടെ സമചിത്തതയും അള്ളാവിനോടുള്ള ആദരവും മനുഷ്യരോടുള്ള ആത്മാർത്ഥതയും അവരെ കൂട്ടകൃഷിയിലേയ്ക്കു് നയിക്കുന്നു. ശ്രീധരൻനായരുടെ സഹോദരനും അബൂബേക്കരുടെ മകൾ അയിഷയും വയലിൽ കൂട്ടകൃഷിജോലി തുടരുന്നതിനിടയിൽ മറെറാരു കൂട്ടകൃഷിയും ആവശ്യമാണെന്നബോധം വരുത്തുന്നു. അവരുടെ പ്രണയം മറെറാരു മുട്ടൻപ്രശ്നത്തിന്റെ ഒത്ത നടുവിലേക്കു് ഹിന്ദുവിനെയും മുസ്ലീമിനെയും എത്തിക്കുന്നു. നാടകരചയിതാവാകട്ടേ, കവിതയുടെ ഉള്ളിൽത്തിരുകിയ വാക്കുകളെക്കൊണ്ടാണു് അക്കാര്യമെല്ലാം വെളിപ്പെടുത്തുന്നതു്.

മൂന്നാമത്തെ രംഗം [നിലം. അയിഷ കയ്യിൽ കട്ടതട്ടിയുമായി ഒരററത്തുനിന്നു കട്ടയുടക്കുന്നു. ഒരു മുറത്തിൽ വിത്തെടുത്തു മറേറ അററത്തുനിന്നും സുകുമാരൻ വിതക്കുന്നു. അവർ ഇടക്കു് പരസ്പരം നോക്കുന്നു. അയിഷ പെട്ടെന്നു കട്ടതട്ടി താഴെയിട്ടു് കണ്ണിൽ വിത്തുകൊണ്ടുവെന്നു നടിച്ചു് കണ്ണു പൊത്തിനില്ക്കുന്നു. സുകുമാരൻ "എന്തേ" എന്നു ചോദിച്ചു് അടുത്തുചെല്ലുന്നു.]

അയിഷ—ആളുകളുടെ കണ്ണിലേക്കാ, നിങ്ങളുടെ ഒവറക്കല്!

സുകു—ഓ, നിൻെറ കണ്ണിലായോ, ഞാനതു കണ്ടില്ല; നോക്കട്ടെ..................... (സുകുമാരൻ അവളുടെ കൈപിടിച്ചുമാററി കണ്ണുതുറന്നു ഊതിക്കൊടുക്കുന്നു)

(അയിഷ കണ്ണടച്ചു പുഞ്ചിരിയോടു കൂടി)

അയിഷ—മതി; പോയി. ബിവരല്ലെങ്കിൽ അതു ചെയ്യാണ്ടാച്ചൂടേ? ഇങ്ങനയാബെതക്ക്?

നാട്ടുകാരുടെ ബഹിഷ്കരണം പരിഹാസം, പ്രതികാരം എന്നിവ കൂട്ടുകൃഷി അതിജീവിച്ചു. ശ്രീധരൻനായക്കും വേലുവിനും അബൂബക്കർക്കും മികച്ച മിച്ചവിള ലഭിച്ചു. അവർക്കെല്ലാം സന്തോഷവും ആളുകൾക്ക് അത്ഭുതവുമായി. പക്ഷെ അതുകൊണ്ടും തീർന്നില്ല പ്രശ്നം. വിത്തുവിതച്ചതിന്നു വയലിൽ വിളവുണ്ടായി. എങ്കിലും അയിഷയുടെ കണ്ണിൽ സുകുമാരൻ വിതച്ചവിത്തിൻെറ വിളവു് എടുക്കാനിനിയും കഴിഞ്ഞില്ല. നാടകം ആ പ്രശ്നത്തെ സൂചിപ്പിച്ചു അവസാനിക്കുന്നു.

ശ്രീധരൻ—ഈശ്വരാ അങ്ങയുടെ ഉദയം ഞങ്ങളിട്ടിരുന്ന ഇടവരമ്പൊക്കെ ഞങ്ങൾതന്നെ കൊത്തിയിട്ടു് ആ വരമ്പുകളാണു് കണ്ടത്തിൽ നീരൊഴുക്കില്ലാതാക്കിയതു്. ഞങ്ങൾക്കിന്നതു മനസ്സിലായി.

ബാപ്പു—ശ്രീധരൻനായരേ, നിങ്ങൾ മതത്തിൻെറ എടവരമ്പും കൊത്തി. നന്നായി. കുറച്ചൊക്കെ നീരൊഴുക്കും അവിടെയും ഉണ്ടാവും.

ശ്രീ—ബാപ്പു, ആ കാര്യത്തിൽ നാം വിജയിച്ചുകഴിഞ്ഞില്ല. ഈശ്വരൻ നമ്മളെ അവിടെയും തുണക്കട്ടെ. മതപരമായ വിജ്ഞാനത്തിലും നടപ്പിലും നമ്മൾക്കു് കൂട്ടുകൃഷിവേണം. പക്ഷെ നിലം പാകപ്പെട്ടിട്ടില്ല.

സുകു—കൃഷിക്കാരൻ എറങ്ങിയാൽ ആ നെലവും പാകപ്പെടും.

[അയിഷ ആശാപൂർവ്വം സുകുമാരനെ നോക്കുന്നു. സുകുമാരൻ അയിഷയേയും]

ശ്രീ—കൃഷിക്കാരൻമാത്രംപോരാ. ദൈവംതന്നെ വേണം. നെലം പാകപ്പെടാൻ കാലവർഷം കാത്തിരിക്കണം. നാം ബദ്ധപ്പാടുകാണിച്ചുകൂടാ—(അബൂബക്കരെ നോക്കുന്നു.)

അബൂ—അതു സരിയാണു് കുട്ട്യോളെ. നമ്മള് കാത്തിരിക്കണം.

ശ്രീ—നമുക്ക് കാക്കാം. ഇന്നീ കൂട്ടുകൃഷിയിലുണ്ടായ സമൃദ്ധിപോലെ അടുത്ത പുകിൽ നാം സമൃദ്ധമായ ഒരു പുതിയ തലമുറയെ വിളയിക്കും.

(സുകുമാരനും അയിഷയും നെടുവീർപ്പിടുന്നു. അവരെ മററുള്ളവർ ഒന്നിച്ചുനോക്കുന്നു. അവർ രണ്ടാളും തലതാഴ്ത്തുന്നു.)

അബൂ—(ആ യുവാവിനെയും മകളെയും മാറിമാറിനോക്കി ഭക്തിപൂർവ്വം) പടച്ചവനേ, ഇനി ഇതിനെന്താവഴി ?

(കർട്ടൻ)

നാടകം കഴിഞ്ഞുപോവുന്ന പ്രേക്ഷകരുടെ ഹൃദയത്തിൽ "വിത്തും കൈക്കോട്ടും" എന്ന വിളി പ്രതിധ്വനിക്കുന്നതോടൊപ്പം തന്നെ അബൂബക്കരുടെ ആ പ്രാർത്ഥനാരൂപത്തിലുള്ള ചോദ്യവും അലയടിക്കുന്നു. നാടകരചയിതാവു് രണ്ടുതരത്തിലുള്ള 'കൂട്ടുകൃഷി' സാധിച്ചു. ഒന്നു കൃഷിക്കാർക്കിടയിൽ, മററതു് കലാകാരന്മാർക്കിടയിൽ. ഇനി മനുഷ്യർക്കിടയിലെല്ലാം കൂട്ടുകൃഷിവേണമെന്ന ആഹ്വാനവും കൊടുക്കുന്നു.

കൂട്ടുകൃഷി വിപ്ളവത്തിനുള്ള ആഹ്വാനമൊന്നും നൽകുന്നില്ല. നേരിയ തര

ത്തിലുള്ള ആദർശവാദമാണ് അതിൽ നിഴലിക്കുന്നതു്. ജന്മിത്തത്തേക്കാളധികം തറവാടിത്തത്തിന്റെ പകിട്ടിലും പ്രൌഢിയിലുമാണ് ശ്രീധരൻ നായരുടെ മുൻതലമുറ കഴിഞ്ഞിരുന്നതു്. അവർ വൻകിട ജന്മിമാരായിരുന്നില്ല. "കഷ്ടിപിഷ്ടി" യായി കഴിഞ്ഞു കൂടിയിരുന്ന ഇടത്തരക്കാരായിരുന്നു. കൃഷിചെയ്യുന്നതു് അല്പംകുറച്ചിലാണെന്ന മിഥ്യാഭിമാനമാണ് വയലിലേയ്ക്കുവരെ അടുപ്പിക്കാതിരുന്നതു്. വേലുവിന്റെയും ശ്രീധരൻ നായരുടേയും നിലം കൃഷിചെയ്തിട്ടു് ഒടുവിൽ—നല്ല മേനി വിളഞ്ഞിട്ടും—1000 പറ നെല്ലേ ഉണ്ടാവുന്നുള്ളു: 'വാരപ്പാട്ട'ത്തിനു കൃഷിനടക്കുന്ന സമ്പ്രദായം പണ്ടേ പതിവുണ്ടു്. അതിലും തെല്ലൊന്നു മുന്നോട്ടുപോയതാണ് ഈ കൂട്ടു കൃഷി. ശ്രീധരൻനായരുടെ ആദർശവാദത്തോടൊപ്പം ആവശ്യകതയും ഇതിൽ പങ്കുവഹിക്കുന്നു. തകരുന്ന ഇടത്തരക്കാരൻ കർഷകന്റെ മുൻകരുതൽ പാട്ടക്കാരുടെ ചേരിയിലേക്ക് അവരെ നീക്കിനിർത്തുന്നുവെന്നുമാത്രം. അതുകൊണ്ടു് അവതാരികക്കാരനായ് ശ്രീ. എൻ. വി. കൃഷ്ണവാര്യർ ഉന്നയിച്ച "ഹൃദയപരിവർത്തനപ്രശ്നം"ഇവിടെഉത്ഭവിക്കുന്നുണ്ടോ എന്നു ഞാൻ സംശയിക്കുന്നു. നാടകരചയിതാവിന്റെ ഗാന്ധിയൻ വീക്ഷണഗതിയായിരിക്കണം ശ്രീ. എൻ. വി. യെക്കൊണ്ടു് ഇങ്ങനെ പറയിച്ചതു്. എന്തായാലും ശ്രീ. ഇടശ്ശേരി പുതിയ കളപറിപ്പാട്ടെന്ന വ്യാജേന ഒരു ഗാന്ധികീർത്തനം എഴുതിച്ചേർത്തിയതു് അത്ര പന്തിയായില്ലെന്ന അഭിപ്രായം ഈ ലേഖകനും ഉണ്ടു്.

നമ്മളെ ദാരിദ്ര്യച്ചേററിൽനിന്നും
സമ്പത്തിൻ താഴ്‌വരപൂകിച്ചോര്
നമ്മൾക്കുവേണ്ടി ജനിച്ചുഗാന്ധി
നമ്മൾക്കുവേണ്ടി മരിച്ചു ഗാന്ധി
നമ്മൾക്കുവേണ്ടിയപ്പുണ്യവാന്റെ
പൊന്മെയ്യിൻ ചാമ്പലീയാററിലുണ്ടോ'

എന്ന വരികൾ കല്പിച്ചുകൂട്ടി എച്ചു കൂട്ടിയതാണെന്നുതോന്നും. വിശിഷ്യാ തിരുനാവാപ്പുഴയിൽ മഹാത്മജിയുടെ ചിതാഭസ്മമുണ്ടെന്നു സൂചിപ്പിക്കുന്ന വരികൾ ഭസ്മം വളമായി ഉപയോഗിക്കുന്ന കൃഷിക്കാർക്ക് പുഴയിലൊഴുക്കിയ വെണ്ണീർ വലിയനേട്ടമാവാൻ വഴിയില്ല. ആകപ്പാടെ ഈ ചിതാഭസ്മം ഒരു ജീർണ്ണിപ്പി (Decadance) നെയാണ് കുറിക്കുന്നതു്. അതെങ്ങിനെ സൃഷ്ടിയെ സഹായിക്കും? കൂട്ടുകൃഷിയിലെ പുഴുക്കുത്താവും അതു്. ഒന്നാമതു് ജന്മിത്തത്തിന്റെ പ്രശ്നംതന്നെ ഇവിടെയില്ല. രണ്ടാമതു് സ്വത്തുടമയിൽ സാരമായ പരിവർത്തനം ഇത്തരം കൂട്ടുകൃഷികൊണ്ടുണ്ടാവുന്നുമില്ല. കൃഷിക്കാരിൽനിന്നു നിലമൊഴിപ്പിക്കാൻ ഇടത്തരക്കാർക്കിന്നു കഴിയാതായിരിക്കുന്നു. കുടിയാൻ നിയമവും മററും അവരെ ഇടങ്ങറിൽ ചാടിക്കുമെന്ന ആശങ്ക അവർക്കിടയിൽ അധികരിച്ചുവരികയാണ്. കോടതിയും കൂട്ടവും കൂടാതെ, സഹകരിച്ചാൽ "തറവാടിത്ത"ത്തിന്റെ ബലൂണിൽ ഇരിക്കുന്ന ഇടമട്ടുകാരനും അധ്വാനശീലനായ കൃഷിക്കാരനും നേട്ടമുണ്ടാക്കാം; അതിന്റെയൊരു പരീക്ഷണമാണ് കൂട്ടുകൃഷി. നിലമൊഴിപ്പിക്കലിന്റെയും കലക്ടിവൈസേഷന്റേയും നടുവിലുള്ള ഒരു പതനം. ചുരുക്കിപ്പറഞ്ഞാൽ, ആർട്ടിസൻ വർഗ്ഗക്കാർ സഹകരണസംഘം തുടങ്ങുന്നതു പോലെയുള്ള ഒരേർപ്പാടു്-ശ്രീധരൻ നായരുടെ കൈവശം ഭൂമിയുണ്ടെന്ന വ്യത്യാസം ഈ ഉദാഹരണത്തെ അത്ര സാരമായി ബാധിക്കുന്നി

ല്ല. കാരണം, അബൂബക്കരെയും വേലുവി നെയുംപോലെയുള്ള തഴക്കവും പഴക്കവും സിദ്ധിച്ച കൃഷിക്കാരുടെ അദ്ധ്വാനം അ യാൾക്ക് നേട്ടമാവുകയേഉള്ളു. അപ്പോൾ ഹൃദയപരിവത്തനത്തെക്കാളധികം, സാ മ്പത്തിക പ്രേരണയാണ് ശ്രീധരൻനായ രെ പുതിയ മാർഗ്ഗത്തിലേക്ക് നയിക്കുന്ന തു്. പക്ഷെ, അതിനും വേണമല്ലോ കുറെ യൊക്കെ നെഞ്ഞൂക്കും ക്രാന്തദർശിത്വവും. സാമ്പത്തികപ്രശ്നങ്ങൾക്ക് -ജന്മി-കുടി യാൻ ബന്ധത്തിനു എളുപ്പമേറിയ പോംവ ഴി നിർദ്ദേശിച്ചുവെന്നതല്ല നാടകത്തിൻെറ മെച്ചം. നാട്ടിൻപുറങ്ങളിലെ മനുഷ്യത്വ ത്തെ മയപ്പെടുത്താൻ, ചിരകാലമായ പ ക്ഷപാതങ്ങളുടെയും പാരമ്പര്യത്തിൻെറ യുംഉള്ളു് പൊള്ളയാണെന്നു ഒന്നു ചിക്കിച്ചി നക്കിക്കാണിക്കാൻ, അധ്വാനത്തിൻെറ ആഹ്വാനത്തിലൂടെ മാനുഷികബോധം വ ളരുമെന്ന വാസ്തവം തുറന്നുകാണിക്കാൻ 'കൂട്ടുകൃഷി' ഉതകുന്നു. കർഷകക്കിടയിൽ കലാബോധം വികസിപ്പിക്കണമെങ്കിൽ അവരെപ്പററിത്തന്നെ കലാരൂപങ്ങൾ നി ർവ്വഹിക്കുകയും പ്രദർശിപ്പിക്കുകയും ചെയ്യ ണമെന്നു് നിർദ്ദേശിക്കുന്നു. ഇതേവരെയും നഗരങ്ങളിലെ ഇടത്തരക്കാരുടെ നാടക ങ്ങളാണ് അധികവും രംഗത്തുവന്നിട്ടുള്ള തു്. അവരുടെ ഇരുപ്പുമുറി, നടപ്പും കിട പ്പും, ഭാഷയും വേഷവും മററും മററും. അ വയാകട്ടെ അധികവും മാനസിക സംഘ ടനത്തെ ചിത്രീകരിച്ചുമിരുന്നു. ഇനി നമു ക്കവകൊണ്ടുമാത്രം തൃപ്തിപ്പെട്ടുകൂടാ. പ്ര ത്യേകിച്ചും കലാകാരന്മാർ ബഹുജനങ്ങൾ ക്കിടയിലേയ്ക്കു് എന്ന മുദ്രാവാക്യം സ്വീക രിക്കുമ്പോൾ.

ഇതെഴുതുന്ന ആൾ കൂട്ടുകൃഷി അരങ്ങേറി യതു കണ്ടു. രംഗത്തുള്ള നടന്മാരെയും പന്ത ലിൽ ഇരിക്കുന്ന പ്രേക്ഷകരെയും മാറി മാറിനോക്കി. സാധാരണ കൃഷിക്കാരുടെ മുഖത്തുകണ്ട ഉൽക്കണ്ഠ, പ്രസാദം, ലയം എന്നിവ കലയുടെ ഉപയോഗത്തെക്കുറി ച്ചു്, ജനങ്ങൾക്ക് കലാസ്വാദനസാധ്യത യെക്കുറിച്ചു് എന്നിൽത്തന്നെ ഒരു പുതിയ ബോധ്യമുണ്ടാക്കി. ആയിരക്കണക്കിൽ പ്രേ ക്ഷകന്മാരുണ്ടായിരുന്നു. അവക്കിടയിൽ, എത്രയെത്ര ശ്രീധരൻനായർമാർ, അബൂ ബക്കർമാർ, അയിഷമാർ, പോക്കർമാർ, സുകുമാരന്മാർ ഉണ്ടായിരുന്നുവെന്നോ! ത ന്നെയല്ല, നാടകം കഴിഞ്ഞു പോവുമ്പോൾ അവരിൽച്ചിലർ പറയുന്നതു ഞാൻ കേട്ടു. "നമ്മുടെ നാട്ടിലും കളിപ്പിക്കണം ഈ നാടകം."

ഇടശ്ശേരി ഗോവിന്ദൻനായരിൽ ഇത്ര നല്ല ഒരു നാടകകൃത്തു് ഇതേവരെയും ഉറ ങ്ങിക്കിടക്കുകയായിരുന്നു. "നൂലാമ്മാല"എ ന്നപേരിൽ ഒരു നാടകം നാലഞ്ചുവർഷം മുമ്പ് അദ്ദേഹം രചിച്ചിട്ടുണ്ടു്. വളരെക്കുറ ച്ചുപേക്കേ അതിനെപ്പററി അറിവുള്ളു. കൂട്ടുകൃഷിയുടെ കഥ അങ്ങിനെയല്ല. അതി ന്നു് അത്രവേഗം പ്രസിദ്ധിയും പ്രചാരവും ലഭിച്ചുകഴിഞ്ഞു. ഒന്നാമതു് നാടകത്തി ൻെറ മെച്ചവും രണ്ടാമതു് കലാസമിതി യുടെ പ്രവത്തനവുമാണ് അതിന്നു കാ രണം.

"നാടകരചയിതാവു്, നോവൽ, കവി ത, ഉപന്യാസം, വിമശം എന്നിവ നിർമ്മി പ്പാൻ കഴിവുള്ള സാഹിത്യകാരൻകൂടിയാ ണെന്നിരുന്നാൽപോലും, നാടകം സാഹി ത്യത്തിൻെറ വെറുമൊരുശാഖമാത്രമല്ലെന്നു ഞാൻ വിശ്വസിക്കുന്നു. അതിൻെറതന്നെ സ്വന്തവും പ്രത്യേകവുമായ മൂല്യങ്ങളുള്ള ഒരുകൊച്ചു കലയാണതു്. അരങ്ങ്, നട ന്മാർ, പ്രേക്ഷകന്മാർ, ഇവ കണ്ടുമുണ്ടാ

ത്തനാടകം നാടകമല്ല. നാടകവേദിയിൽ നാടകവേദിക്കവേണ്ടി പ്രവൎത്തിക്കുന്ന ആളാണു് നാടക രചയിതാവു്. മിക്കനാടകകൎത്താക്കളും അവരുടെ നാടകം രംഗത്തു കൊണ്ടുവരുന്നതിൽ ഊൎജ്ജസ്വലമായി പങ്കെടുക്കുന്നു. നാടകവേദിയുടെയും പ്രേക്ഷകന്മാരുടെയും വിഗണനതയിലും വിസ്മൃതിയിലുംപെട്ടു് കിടന്നു് ഒടുവിൽ വിജയിച്ചു് കാണികളുടെ ആരാധനാപാത്രമാവുക എന്നാറില നാടകകൎത്താക്കൾക്കു് പൊതുവെ സംഭവിക്കാറില്ല. നാടകവേദിയിൽജീവപൎയ്യന്തം പ്രവൎത്തിക്കുകയും അന്നെല്ലാം തെററിദ്ധരിക്കപ്പെടുകയും വിഗണനാവിധേയരാവുകയുംചെയ്ത "സെസറമാരാരെങ്കിലുമുണ്ടെങ്കിൽ, ഞാൻ അവരെപ്പററി ഇതേവരെകേട്ടിട്ടില്ല. നാടകകൃത്തിനു സാക്ഷാൽക്കാരം ലഭിക്കാൻ നാടകവേദിയും പ്രേക്ഷകന്മാരുംവേണം. തൻമൂലം, നാടകകൎത്താവു് തൻെറ കാലത്തെ നാടകവേദിയുമായി പരിചയപ്പെട്ടേ പററൂ. (J. B. Priestly-Plays of Priestly എന്ന നാടകസമാഹാരത്തിൻെറ മുഖവുരയിൽ) ഒരു നാടകത്തെ നാടകമാക്കുന്നതും, നാടകകൃത്താക്കുന്നതും നാടകവേദിയും പ്രേക്ഷകരുമാണു്. വായനക്കാരല്ലതന്നെ. വായിക്കാനുതകുന്ന നാടകങ്ങളെഴുതുവാൻ മെനക്കെടുന്നതിലുംഭേദം നോവലോ ചെറുകഥകളോ രചിക്കുകയാണു്. അവയാണധികംപേരും എളുപ്പത്തിൽ വായിച്ചുമനസ്സിലാക്കുക. ഈ വാസ്തവം തിരുവനന്തപുരത്തെ സംബന്ധിച്ചു വളരെ മുമ്പെതന്നെ മനസ്സിലാക്കപ്പെട്ടിട്ടുണ്ടു്; തിരുവിതാംകൂറിൽ പൊതുവെയും. മലബാറിൽ നാടകത്തിനു ഈ വിധത്തിൽ രംഗത്തിൽ പ്രചാരം വളരെ കുറവാണു്. നാട്ടിൻപുറങ്ങളിൽ ഈ കുറവു നികത്തിയിരുന്നതു് ഇതേവരെയും കഥകളികൊണ്ടായിരുന്നു. കഥകളി ദേശാടനത്തിനു പുറപ്പെട്ടപ്പോൾ അതും ഇല്ലാതായി. നാട്ടിൻപുറങ്ങളിലെ പഴയ വെള്ളരിനാടകവും, തമിഴ്നാടകവും ഇപ്പോൾ അപ്രത്യക്ഷമായിരിക്കുന്നു. ബോധപൂൎവ്വം പ്രവൎത്തിക്കുന്ന കലാകാരന്മാരുടെ സംഘങ്ങൾക്കു് ഈ വിടവു നികത്തുവാൻ സാധിക്കണം; അതാകട്ടെ നാട്ടിൻപുറങ്ങളിൽ ഒരു പുതിയ വെളിച്ചവും കാററും പരത്തുന്നതായിരിക്കുകയുംവേണം. നാട്ടുകാർ നാടകങ്ങളിൽ രസിക്കുമെന്നതിനെപ്പററി സംശയിക്കേണ്ടതില്ല. കൃട്ടകൃഷി ചുരുങ്ങിയ കാലത്തിനുള്ളിൽ അടുത്തടുത്തായി അരഡസനിലധികം സ്ഥലങ്ങളിൽ അരങ്ങേറിയ കഥ തീൎച്ചയായും ആവേശപ്രദമാണു്.

ജെ. ബി. പ്രീസ്റ്റ്ലി പ്രസ്താവിച്ചതു നമ്മുടെനാട്ടിൽനാടകങ്ങൾ വൎദ്ധിക്കാത്തതു നാടകവേദി വികസിപ്പിക്കാത്തതുകൊണ്ടുതന്നെയാണു്. അല്പം ചില നല്ല നാടകങ്ങൾ ഇതിനിടയിൽ ഉണ്ടായിക്കഴിഞ്ഞുവെങ്കിലും ഇപ്പോഴും നമുക്കു് ആവശ്യത്തിനു നാടകങ്ങളില്ല മലബാറിനെപ്പററി പറയുകയാണെങ്കിൽ-അവിടുത്തെ കലാസമിതികളുടെ രൂപവല്ക്കരണം, പ്രവൎത്തനം, കലാപ്രകടനങ്ങൾ മുതലായവയെക്കുറിച്ചു് ഈ ലേഖകനു കൂടുതൽ അറിയാവുന്നതുകൊണ്ടാണു് മലബാർ ഇടയ്ക്കിടയ്ക്കു് കടന്നുവരുന്നതു്— അവിടെ പലതരത്തിലുള്ള കലാരൂപങ്ങളുടെ പോരായ്മതോന്നിത്തുടങ്ങിയിട്ടുണ്ടു്. ഭാവത്തിലും രൂപത്തിലും മുന്തിനിൽക്കുന്ന ഏകാങ്കങ്ങൾ വളരെ അത്യാവശ്യമായിട്ടുണ്ടു്. സ്കൂളുകൾ, കോളേജുകൾ, വായനശാല, ഗ്രന്ഥശാല തുടങ്ങിയ സ്ഥാപനങ്ങളുടെ വാൎഷികാഘോഷവേളകളിൽ രംഗപ്രവേശം ചെയ്യുന്നതു് ക്ഷിപ്രവികാരങ്ങളുടെ ഇക്കിളികൂട്ടുന്ന പഴഞ്ചൻ മെലോഡ്റാ

മകളും, ചിരിച്ചു ചിരിച്ചു കരയിപ്പിക്കുന്ന 'ചപ്പു'നാടകങ്ങളുമാണ്. നിങ്ങൾ ഇതെന്തിനു കളിക്കുന്നുവെന്നു ചോദിക്കുമ്പോൾ അവരുടെ മറുപടി "വേറെയേതുണ്ട്?" എന്ന ചോദ്യരൂപത്തിലാണു് പുറത്തുവരുന്നതു്. പുതിയ തലമുറ വെറുക്കുന്ന ചപ്പടാച്ചിനാടകങ്ങളോടു നാട്ടുകാർക്കും അറപ്പുണ്ടു്.

കേരളത്തിൽ ഒരു പുതിയ നാടകവേദി ആസൂത്രണംചെയ്തു നടപ്പിലാക്കുകയാണു് ഇന്നു് കലാസമിതികൾക്കും സംസ്കാരസമിതികൾക്കും ചെയ്‌വാനുള്ള അടിയന്തിര കൃത്യം. നവസംസ്കാരസമിതിയുടെ സംരംഭത്തിന്റെ വിജയം ഇതിൽ പൊതുവെ വിശ്വാസമുളവാക്കുമെന്നു ഞാൻ കരുതുന്നു. വമ്പിച്ച ചെലവുകളൊന്നുമില്ലാതെയും എളുപ്പത്തിലും രംഗസംവിധാനം, സാധാരണക്കാർക്കു് മനസ്സിലാവുന്നതും അവർ മനസ്സിലാക്കേണ്ടതുമായ കാര്യങ്ങൾ പ്രതിപാദിക്കുന്ന നാടകങ്ങൾ, ഇവയോടൊപ്പംതന്നെ നാടകാഭിനയത്തിലും മററും ഉപദേശങ്ങളും നിർദ്ദേശങ്ങളും നൽകുന്നതിനു അറിവും കഴിവുമുള്ള ഒരു വിദഗ്ദ്ധസംഘം-ഇങ്ങിനെപല മുൻസ്ഥിതികളും ഉണ്ടാവേണ്ടതാണു്. നല്ല നാടകമെഴുത്തുകാർ കേരളത്തിലുണ്ടു്. നാടകസംവിധാനത്തിൽ മിടുക്കെഴുന്നവരും, നാടകങ്ങളിൽ താല്പര്യമുള്ള ജനങ്ങളും— എന്നുവെച്ചാൽ, ഒരു പുതിയനാടകവേദിക്കുവേണ്ട പദാൎത്ഥങ്ങളെല്ലാമുണ്ടു്; അവ ചേരുംപടി ചേർത്തു വിളമ്പണം. ഇതിനെല്ലാം പണം വേണ്ടേ? അതും ആലോചിക്കേണ്ടിയിരിക്കുന്നു. സഹകരണസമ്പ്രദായം ഇക്കാര്യത്തിലും സ്വീകരിച്ചാൽ നിവൃത്തിമാർഗ്ഗം കാണാൻകഴിയും.

ഏതായാലും കേരളത്തിന്റെ നാനാഭാഗങ്ങളിലും രൂപമെടുത്തതും രൂപമെടുത്തുവരുന്നതുമായ മുൻപറഞ്ഞ സംഘടനകൾ അങ്ങിനെ പ്രവത്തിക്കട്ടെ. തദ്ദേശീയമായ കഴിവുകൾവെച്ചുകൊണ്ടുതന്നെ. ഒരഖിലകേരളവ്യാപകമായ നാടകവേദി,സാഹിത്യസംഘടന (പ്രവത്തിക്കുന്നതു്), പ്രസിദ്ധീകരണശാലകൾ, തുടങ്ങിയ കാര്യങ്ങൾ സാധിക്കുന്നതിനുള്ള പ്രാരംഭകൃത്യങ്ങൾ, ചെറുകിടപ്രവത്തനങ്ങളിലൂടെ ചെയ്യപ്പെട്ടുമെന്നു നമുക്കാശിക്കുക. അഖിലകേരളസംഘടനയെന്നു വിവക്ഷിക്കുമ്പോൾ, ഞാനുദ്ദേശിക്കുന്നതു് അനവധി സ്വയംഭരണഘടകങ്ങൾ,സൌകര്യത്തിനും സാഹചര്യത്തിനും സ്വമേധയാചേൎന്ന ഒരു ഫെഡറൽരീതിയിലുള്ളഘടനയാണു്. അതിന്റെ രൂപഭാവങ്ങളെപററി വിശകലനം ചെയ്യും മുമ്പെത്തന്നെയുണ്ടല്ലോ വേറെ പലതും ചെയ്യാൻ. സാഹിത്യത്തിന്നുതന്നെ ഈ സംരംഭം പല തരത്തിലും ഉപകാരപ്രദമായിത്തീരും. ഒന്നു അവശ്യം നമ്മുടെ സാഹിത്യത്തിനു ആവശ്യമായ നാടകങ്ങൾ. ചർച്ചായോഗങ്ങളിൽനിന്നു ചിന്താർഹമായ ഉപന്യാസങ്ങൾ, കലാപ്രകടനത്തോടൊന്നിച്ചുള്ള നാടൻ പാട്ടുകളിൽനിന്നും മററും പുതിയ കവിത, സർവ്വോപരി സാഹിത്യകാരന്മാർ തമ്മിലും അവരും ജനങ്ങളും തമ്മിലും സമ്പക്കം,— ഇവയൊന്നും ചില്ലറ നേട്ടങ്ങളല്ല. സാഹിത്യകാരന്മാരും ജനങ്ങളും തമ്മിൽ ഒരു വിടവുണ്ടെന്നു ഞാൻ ഇന്നും ഊന്നിപ്പറയുന്നു. പണ്ടൊരിക്കൽ ഇങ്ങിനെ പറഞ്ഞപ്പോൾ പലക്കും അതു രസിച്ചില്ല. പക്ഷെ വാസ്തവം വികൃതമായതുകൊണ്ടു മൂടിവെക്കുകയല്ല വേണ്ടതു്; തുറന്നുകാട്ടുകയാണു്. ഇന്നു് തൊഴിലാളികളുടെയും കൃഷിക്കാരന്റേയും, മുക്കുവന്മാരുടെയും, മററു തൊഴിൽചെയ്യുന്ന പാവപ്പെട്ടവരുടേയും പ്ര

ശ്നങ്ങളെപ്പററി കഥകളും, കവിതകളും, നാടകങ്ങളും രചിക്കുന്നവർ, അവരുമായി കുറെക്കൂടി അടുത്തിഴകുന്നാപക്ഷം അവരുടെ സൃഷ്ടികളുടെതന്നെ കലാമൂല്യം അധികരിക്കുകയും, അവരുടെ മനുഷ്യത്വത്തിന്നും ഇപ്പോഴത്തേതിലും വ്യാപ്തിയും പ്രാപ്തിയും വികസിക്കുകയുംചെയ്യും. തുടർച്ചയായ ബഹുജനസമ്പർക്കമുള്ള വളരെക്കുറച്ചു സാഹിത്യകാരന്മാരെ ഇന്നത്തെ കേരളത്തിലുള്ളുവെന്നു പറയാൻ ഈ ലേഖകൻ മടിക്കുന്നില്ല. എന്താസാറേ, വർത്തമാനം? സുഖംതന്നെ. എന്നാൽ അങ്ങിനെയാകട്ടെ" എന്നു കണ്ടു പറഞ്ഞു പിരിയുന്ന തീവണ്ടി സൌഹാർദ്ദത്തെപ്പററിയല്ല ഇവിടെ സൂചിപ്പിക്കുന്നതു്. പ്രത്യുത, ഇന്നത്തെ ദുഷിച്ച വ്യവസ്ഥിതിക്കുള്ളിൽ വീർപ്പുമുട്ടുന്നതുനിമിത്തം, ജീവിതത്തിലും പ്രവർത്തനത്തിലും ഐക്യവും യോജിപ്പും ഒരു വിപുലമായ അണിയിലെ വിഭാഗങ്ങളെന്ന നിലക്കുള്ള സൌഹാർദ്ദവും സാഹോദര്യവും.

സാഹിത്യകാരന്മാരിൽത്തന്നെ നിലനില്ക്കുന്ന കുശുമ്പും കുനുഷ്ടും ദൂരീകരിക്കുന്നതിന്നും സംഘടിതപ്രവർത്തനം കൂടിയേകഴിയൂ. ഇടക്കാലത്തായി തൊഴുത്തിൽക്കുത്തിന്നു കുറെ മയം വന്നിട്ടുണ്ടു്. എങ്കിലും ഒരു സാഹോദര്യത്തിൽപ്പെട്ടവരാണെന്ന ബോധം തികച്ചും ഉണ്ടായിട്ടില്ല. അഭിപ്രായങ്ങളിൽ മൌലികവ്യത്യാസം, സാമ്പത്തികവും താദൃശവുമായ കാരണങ്ങളാലുള്ള അകൽച്ച, ഇങ്ങിനെ ചില സംഗതികൾ ഒരു സാഹോദര്യത്തിന്നുള്ളിൽ 'കരകരപ്പ്'ണ്ടാക്കും തീർച്ച. പക്ഷെ ഇന്നത്തെ ഭൂരിപക്ഷം സാഹിത്യകാരന്മാരും ഇടത്തരക്കാരും പാവപ്പെട്ടവരുമാണു്; അഭിപ്രായങ്ങളെ സംബന്ധിച്ചും ഏറക്കുറെ അടുപ്പമുണ്ടു്. എന്നിട്ടുമെന്തേ ഇങ്ങിനെവരുവാൻ? പൊതുവായി കണ്ടുമുട്ടുവാനും പ്രവർത്തിക്കുവാനും അവസരവും അരങ്ങും ലഭിക്കാഞ്ഞിട്ടു്; പൊതുവെ പ്രസ്താവിച്ചാൽ ഒരു നല്ല തുടക്കമാണിതു്. പ്രവർത്തനം മുന്നോട്ടു പോവുംതോറും പുതിയ ആവേശവും വിശ്വാസവും കലാകാരന്മാരിൽ വികസിക്കുകതന്നെചെയ്യും. പ്രതിബന്ധങ്ങൾ അധികരിക്കും. പ്രതിബന്ധങ്ങൾതന്നെ സൂചിപ്പിക്കുന്നതു് പ്രവർത്തനം ശക്തവും ഫലവത്തുമാകുന്നുവെന്നാണല്ലോ. അതുകൊണ്ടു് അക്കാര്യത്തിൽ വേവലാതിപ്പെടാനില്ല. പിന്നെ പുതിയ സംസ്കാരവും കലയും വളർത്തുവാനുള്ള സംരംഭം വമ്പിച്ച സാമൂഹ്യപരിവർത്തനത്തിന്റെ സാരമായ ഒരു വശമാണു്. ഈ കൃത്യത്തിൽ നാം ഒററപ്പെടുകയല്ല; അധികമധികം ബഹുജനങ്ങളുമായി ഒട്ടിച്ചേരുകയാണു്.

"കലയും സംസ്കാരവും ജനകീയജീവിതത്തിൽ നിന്നു ഉയിർക്കൊള്ളുകയും ജനകീയജീവിതത്തിന്നു ഉണർവ്വും ഉഷാറും നൽകുന്നുവെന്നും നാം വിശ്വസിക്കുന്നു. ഈ വിശ്വാസത്തിന്റെ പ്രകടനങ്ങളാണു് നമ്മുടെ കാലനിർമ്മിതി. കലക്കും സംസ്കാരത്തിന്നും സാമൂഹ്യജീവിതത്തിൽ കാര്യമായ ചലനവും ചൈതന്യവും വരുത്തുവാൻ കരുത്തുണ്ടു്. അപ്പോൾ കലാകാരന്റെ പ്രവർത്തനപരിധി ഇന്നത്തെതിലും ത്തലോം വിപുലമായ ഒരു പതനത്തിൽ പ്രവേശിക്കേണ്ടിയിരിക്കുന്നു. ജനകീയകലയ്ക്കും സംസ്കാരത്തിന്നും ജനങ്ങളുടെ ജീവിതത്തിന്റെ ആണിവേരുകളിലേയ്ക്കെല്ലാം കത്തുമുറുകിച്ചേരാനും തഴുകിപ്പററാനും കഴിവുണ്ടാവുകതന്നെവേണം. അങ്ങിനെ വന്നാൽ കലാകാരൻ അനാഥജീവിയാകേണ്ടിവരില്ല; വഴിയെ പോവുന്നവർക്കെല്ലാം

# ഗോർക്കിയുടെ അമ്മമാർ



വയലളം പി. വി. എൻ. നായർ

അമ്മമാരോ ? ഗോർക്കിയുടെ 'അമ്മ'യല്ലെ? ആ വിശ്വോത്തരാഖ്യായിക? എന്നാൽ കരുതിക്കൂട്ടിത്തന്നെയാണീ ബഹുവചനപ്രയോഗം. കാരണം ആ ഒരൊററ നോവലിൽ ഒതുങ്ങിനില്ക്കുന്നില്ല അദ്ദേഹത്തിന്റെ 'അമ്മ'. ഗോർക്കിയുടെ മൂന്നിലധികം കഥകളിലെ നായികമാർ 'അമ്മ'യാണ്. സാധാരണ ഭൗതികശക്തികൾക്കതീതവും വന്ദ്യപരിപാവനവുമായ ഒരുസ്ഥാനമാണ് അദ്ദേഹം അമ്മമാക്ക് കല്പിച്ചുകൊടുത്തിട്ടുള്ളതു്.

ഇററലിയുടെ കഥകൾ എന്നപേരിൽ ഗോർക്കി പ്രസിദ്ധപ്പെടുത്തിയിട്ടുള്ള കഥകളിൽ രണ്ടെണ്ണം അമ്മമാരെകുറിച്ചുള്ളതാണ്. മുടന്തനായ തിമൂർ വിശ്വവിജേതാവാണ്. 'ഒരുറുമ്പിൻ പുററ്', ആനയുടെ കാലടിയിൽപ്പെട്ട തകർന്നിടിഞ്ഞുപോകുമ്പോലെ അമ്പത് വർഷങ്ങളോളം ആ ക്രൂരനായ പടയാളിയുടെ പാദരക്ഷയുടെ ഇരിമ്പുലാടങ്ങളിൽപ്പെട്ട നഗരങ്ങളും ഭരണകൂടങ്ങളും പൊളിഞ്ഞുതകർന്നുപോയി. അദ്ദേഹത്തിന്റെ ഓരോ സംരംഭങ്ങളിലും രക്തനദികൾ ഭൂമിയുടെ എല്ലാഭാഗങ്ങളിലും ഒഴികികൊണ്ടിരിന്നു. പരാജിതന്മാരുടെ അസ്ഥിക്കൂടം കൊണ്ടുമാത്രം ഉയർന്നഗോപുരങ്ങൾ ആ വിജേതാവു പണിയിപ്പിച്ചിരുന്നു. മരണത്തിന്റെ സംഹാരശക്തിയിൽനിന്നു അധികാരത്തിന്റെ ഉറവുണ്ടാക്കിത്തീർത്ത ആ മനുഷ്യൻ ജീവിതത്തെ നശിപ്പിച്ചു. അദ്ദേഹം സ്വന്തം മകനായ ജാംഗീറിന്റെ മരണത്തിന്നു പ്രതിക്രിയചെയ്യുകയായിരുന്നു.

“ആരുടെമുമ്പിൽ മരണം വിനയപൂർവ്വം തലകുനിച്ചുവോ ആ സ്ത്രീയുടെ, അമ്മയുടെ, ആ ഏകശക്തിയുടെ സ്തുതിനാം പാടുക.” എന്താണീകഥ?

‘തീയും വാളു’മായ് നാടുമുഴുവൻ വെട്ടിപ്പിടിച്ച വിജേതാവായ്ത്തീർന്ന തിമൂർബെക്ക്, സമർക്കണ്ട് കവികളാൽ പുഷ്പങ്ങളുടെ താഴവാരയെന്നു വിളിക്കപ്പെട്ടിരുന്ന കാനിഗുലയിൽ കേമ്പടിച്ചു വിജയോത്സവം നടത്തുകയായിരുന്നു. ആ ധനികനായ പരാക്രമിയുടെ മുമ്പിൽ ആഡംബരങ്ങളുടേയും ആഭാഡങ്ങളുടേയും ഒരു പെരേഡ് നടന്നുകൊണ്ടിരിക്കെ, ശത്രുസേനകളെ വിമഥിച്ച വീരസേനാനികൾ തങ്ങളുടെ

---

തട്ടാനും മുട്ടാനുമുള്ള ഒരുപകരണവുമാവില്ല.” [കലാകാരന്മാരും ബഹുജനങ്ങളും. മംഗളോദയം. 11൨4 മീനം]

ഇയ്യിടെ നാടകങ്ങളെപ്പററി ഒരു ചർച്ചയിൽ പ്രസിദ്ധനാടകകൃത്തായ ഷിയാനോകേസി പ്രസ്താവിക്കയുണ്ടായി, തൊഴിലാളികൾ പണിക്കുപോകുമ്പോൾ ഉച്ചഭക്ഷണം കയ്യിൽ കരുതുന്നമാതിരി ഷേക്സ്പിയറുടെയും കീററ്സിന്റെയും ഗ്രന്ഥങ്ങളും കക്ഷത്തുവെച്ച് പോവുന്ന ഒരു നില വരണം. ആഹാരത്തോടൊപ്പം ഗ്രന്ഥങ്ങളെയും വിലയിരുത്തുന്ന സ്ഥിതി” എന്ന്. കേരളത്തിലും അങ്ങിനെയുള്ള നിലവരുത്തുവാൻ സാധിക്കണം.

---

പരാക്രമങ്ങളുടെ നീണ്ടപട്ടികയെക്കുറിച്ചു വീണ്ടുവിചാരം ചെയ്തുകൊണ്ടിരിക്കെ, മുന്തൂറു സുവർണ്ണചഷകങ്ങളിൽ മുന്തിരിച്ചാറനിറച്ചു് കുടിച്ചുകൊണ്ടിരിക്കെ, അതാ അകലെനിന്നു ഒരു രോദനം 'ഒരു പെൺ പരുന്തിന്റെ അഹംഭാവമേറിയ കരച്ചിൽപോലെ' സുൽത്താൻബെയ്സിഡിനെ യുദ്ധത്തിൽ ജയിച്ചവീരയോദ്ധാവിന്റെ ചെവിയിൽ ചെന്നുവീഴുന്നു.

ക്രോധതാമ്രാക്ഷനായ തിമൂറിന്റെ മുമ്പിൽ ആ സ്ത്രീയെ കൊണ്ടുചെന്നാക്കി.

"ഞാൻ പറയുന്നതു് കേൾക്കു. താങ്കൾ എന്തുതന്നെചെയ്താലും ഒരു മനുഷ്യനാണു്. ഞാനൊരമ്മയാണു്. താങ്കൾ മരണത്തിന്റെ സേവകനാണു്. ഞാൻ ജീവിതത്തിന്റെ വളർത്തമ്മയാണു്. താങ്കൾ എനിക്കെതിരായ് പാപം ചെയ്തിരിക്കുന്നു. അതുകൊണ്ടു താങ്കളുടെതെററിനു് പ്രായശ്ചിത്തം ചെയ്യിക്കുവാനാണു് ഞാൻ വന്നിരിക്കുന്നതു്." എന്താണാ സ്ത്രീയുടെ ആവശ്യം?

സാറഡൻ കടൽകൊള്ളക്കാർ സലാർണോ തീരത്തു് ഇറങ്ങിയപ്പോൾ ആ അമ്മയുടെ ആറുവയസ്സു പ്രായമായ ഓമനക്കുട്ടനെ കട്ടുകൊണ്ടുപോയിരിക്കുന്നു. സുൽത്താൻ ബേസിഡ് ഈ കൊള്ളക്കാരെ ആക്രമിച്ചു കീഴടക്കിയിരുന്നു. പക്ഷെ ബേസിഡിനെ തിമൂർ പരാജയപ്പെടുത്തി ഇരിക്കുകയാൽ സുൽത്താന്റെ പിടിച്ചെടുക്കപ്പെട്ട സ്വത്തുക്കളിൽ ഈ കുട്ടിയുംപെടും. അമ്മയ്ക്കു് തന്റെ മകനെ തിരിച്ചുകിട്ടണം, തൈമൂരിൽനിന്നു്. അത്രതന്നെ.

ആ ദർബാറിൽ അതു് കേട്ടപ്പോൾ ഒരാൾ ഒഴികെ മറെറല്ലാവരും ചിരിച്ചു. ആരാണു് ആ ചിരിക്കാത്ത മനുഷ്യൻ? ഒരുകവി; കിർമാണി. "കിർമാണി! എന്നെ വില്ക്കപ്പെടുകയാണെങ്കിൽ നീ എനിക്കു് എന്തു് വില തരും?"

ഒരിക്കൽ തിമൂർ അഹങ്കാരത്തോടു ചോദിക്കുകയുണ്ടായി.

"ഇരുപത്തിയഞ്ചു നാണയങ്ങൾ" കവി മറുപടിപറഞ്ഞു.

"പക്ഷെ, എന്റെ അരപ്പട്ടയ്ക്കുമാത്രം ആ വിലകിട്ടുമല്ലോ?"

അത്ഭുതാധീനനായ സുൽത്താൻചോദിച്ചു.

"നിങ്ങളുടെ ബെൽട്ട്, അതെ, ബെൽട്ട്മാത്രമായിരുന്നു ഞാൻ ഉത്തരംപറഞ്ഞപ്പോൾ ആലോചിച്ചതു്, നിങ്ങളുടെ തടിക്കുമാത്രമാണെങ്കിൽ അതു് ഒരു കാശിനും കൊള്ളുകയില്ല."

"അങ്ങനെയാണു് ആ കവി കിർമാണി രാജാക്കന്മാരുടെയുംരാജാവായ ഭയത്തിന്റേയും ചെകുത്താന്റേയും മനുഷ്യനായ, ആ മനുഷ്യനോടു് പറഞ്ഞതു്. സത്യത്തിന്റെ നിത്യസുഹൃത്തായ ആ കവിയുടെ കീർത്തി ടേ മർലൈനിന്റെ കേൾവിയേക്കാൾ ഉയർന്നുവരട്ടെ."

ആ കിർമാണി ചിരിച്ചില്ല, ഇപ്പോഴും അർത്ഥവത്തായ മൗനം.

"നീ എങ്ങിനെയാണിവിടെ എത്തിയതു്?"

ആ പരാക്രമി അത്ഭുതത്തോടെ ചോദിച്ചു. കടലും നദികളും കാടും മേടും കടന്നു് അനേകായിരം നാഴിക തന്റെ മകനുവേണ്ടിവന്ന അമ്മയുടെ കഥ അത്ഭുതകരംതന്നെയായിരുന്നു. ഗോർക്കി ഇവിടെ അമ്മയുടെ അപദാനം ആലാപിക്കുകയാണു്.

"നാം ആ സ്ത്രീയുടെ, അമ്മയുടെ സ്തുതി പാടുക" ഉം? എന്തിനാണതു്?

"അവരുടെ സ്നേഹം പ്രതിബന്ധങ്ങളെ അറിയുന്നില്ല. അവരുടെ മുലപ്പാലിൽനി

ന്നാണ് ഈ ലോകം വളൻവന്നതു്. മനുഷ്യന്റെ എല്ലാ സൗന്ദര്യസമ്പത്തും സ്ത്രീയുടെ മുലപ്പാലിൽനിന്നും സൂര്യന്റെ രശ്മികളിൽനിന്നും വളൻവന്നതാണ്."

"ചീത്തമനുഷ്യന്മാരാൽ വധിക്കപ്പെട്ടവനും ഷരീഫ്ഡിൻ പറഞ്ഞതുപോലെ വീണ്ടും ഉയത്തി എഴുന്നേററു്, ഡമാസ്കസ്സിൽ, അതെ ഡമസ്കസ്സിൽവെച്ചു, മരിച്ചവരുടേയും ജീവിക്കുന്നവരുടേയും പേരിൽ വിധിന്യായം നടത്തുന്നവനുമായ ആ മഹാപ്രവാചകനായ ജീസസ്സിനേയും മുഹമ്മദിനേയും, മോസസ്സിനേയും പ്രസവിച്ച അമ്മമാരുടെ മുമ്പിൽ നാം നമസ്കരിക്കുക."

"യാതൊരു ക്ഷീണവുമില്ലാതെ മഹാന്മാരെ പ്രസവിച്ചുകൊണ്ടിരിക്കുന്ന 'അവളെ' നാം നമസ്കരിക്കുക. തേനിനേപോലെ മധുരമുള്ള സാദിയും, മുന്തിരിച്ചാറിൽ വിഷംകൂട്ടിച്ചേത്തപോലെയുള്ള ഉമ്മർഖയ്യാമും, അന്ധനായ ഹോമറും, ഇസ്കാൻററും, ഫിർദൂസിയും, എല്ലാം 'അവളു'ടെ മക്കളാണ്. 'അവളാ'ണ് അവരെല്ലാം ഒരു പൂമൊട്ടോളം വെലുതായിട്ടില്ലാത്തകാലത്തു് അവരുടെ കൈപിടിച്ചു അവരെ ഈ ലോകത്തിലിറക്കിവിട്ടതു്. 'അവളു'ടെ മുലപ്പാൽകുടിച്ചാണ് അവർ വളൻവന്നതു്. മനുഷ്യത്വത്തിന്റെ മുഴവൻ നേട്ടവും ഉയിരെടുക്കുന്നതു് അമ്മമാരിൽനിന്നാണ്."

'അമ്മ', ആ രണ്ടക്ഷരത്തിൽ എന്തെല്ലാം ഉൾക്കൊള്ളുന്നു, എന്തെല്ലാം?

ആ ഭീകരനു് നശീകരണശക്തിയുടെ മൂത്തിയും, മുടന്തൻ നരിയുമായ തീമൂർ ഗുരുഗൻ ആ അമ്മയുടെ മുമ്പിൽ തലകുനിച്ചു.

മുന്നൂറു കുതിരപ്പടയാളികൾ ഉടനടി പുറപ്പെട്ടു, അവളുടെ മകനെ കണ്ടുപിടിപ്പാൻ. അതായിരുന്നു "ദൈവത്തിന്റെ കാൎയ്യക്കാരൻ"എന്നു സ്വയം പറഞ്ഞിരുന്ന തിമൂറിന്റെ കല്പന.

എന്നിട്ടു, കിർമാണി പാടി:

"നക്ഷത്രങ്ങളുടേയും പുഷ്പങ്ങളുടേയും പാട്ടിനെക്കാൾ മധുരമായതെന്താണ്?

"എല്ലാമനുഷ്യക്കുമറിയാം അതിന്റെ ഉത്തരം: സ്നേഹത്തിന്റെ ഗാനമാണെന്നു്."

"മേമാസത്തിലെ മാദ്ധ്യന്ദിന സൂര്യന്റെ മനോഹര കിരണങ്ങളേക്കാൾ സുകുമാരമായതെന്താണു്?"

"കാമുകൻ പറയുന്നു: ഞാൻ സ്നേഹിക്കുന്ന സ്ത്രീ–"

"അദ്ധരാത്രിയിലെ നീലാകാശത്തിൽ മിന്നിത്തിളങ്ങുന്ന നക്ഷത്രങ്ങൾ സുന്ദരങ്ങളാണ്."

"ഗ്രീഷ്മകാലത്തിൽ മാദ്ധ്യന്ദിന സൂര്യനും സുന്ദരമാണ്."

"പക്ഷെ ഞാൻ സ്നേഹിക്കുന്നവളുടെ കണ്ണു് എല്ലാ പുഷ്പങ്ങളേക്കാളും മനോഹരവും,"

"അവളുടെ മന്ദസ്മിതം സൂര്യരശ്മിയേക്കാൾ സുന്ദരവുമാണ്."

"പക്ഷെ, ഇതുവരെ പാടിയ എല്ലാപാട്ടിനേക്കാളും കമനീയമായ പാട്ടു് ഇനി പാടാൻ ഇരിക്കുന്നേയുള്ളു;"

"ഈ ഭൂമിയിലുള്ള എല്ലാ സാധനങ്ങളുടേയും ജീവിതത്തിന്റേയും തുടക്കം ആ പാട്ടിലാണ്."

"വിശ്വഹൃദയത്തിന്റെ ഗാനമാണതു്; ആ അത്ഭുതഹൃദയത്തെക്കുറിച്ചുള്ളതാണതു്;

"ഈ ഭൂമിയിൽ നാം അമ്മയെന്നു വിളിക്കുന്നവരുടെ ഹൃദയത്തെക്കുറിച്ചുള്ള സംഗീതമാണതു്."

* * * *

"അമ്മയെപ്പററി ഒരാൾക്കു് അവസാനമില്ലാതെ സംസാരിക്കാം."

ഗോർക്കി ഒരു കഥ തുടങ്ങുന്നതു് അങ്ങിനെയാണു്. അമ്മ ആരുടേതായാലും ഗോർക്കി അവരെ പൂച്ഛിക്കാൻ ഇഷ്ടപ്പെട്ടുന്നില്ല. മനുഷ്യന്റെ സൽഗ്ഗുണഗണങ്ങളുടേയും ഉറവിടം അമ്മയാണു്. മനുഷ്യശക്തിയുടെ തീരാക്കലവറയും, പൗരുഷം സ്ത്രീത്വത്തിൽനിന്നു ശക്തിനേടുന്നു. അദ്ദേഹത്തിന്റെ വീക്ഷണം അതാണു്.

ഒരിരുമ്പുകൊടിൽ കൊണ്ടെന്നപോലെ നിരവധി വാരങ്ങളായു് ശത്രുസേനകൾ ആ നഗരത്തെ അമത്തിക്കൊണ്ടിരിക്കുകയാണു്. നഗരവാസികൾ കുടിക്കുന്ന വെള്ളത്തിൽപോലും ശത്രുക്കൾ ശവങ്ങളെട്ടുത്തെറിഞ്ഞിരിക്കുകയാണു്. പകലിൽത്തന്നെ അരാതികളുടെ ചിരിയും ക്രുത്തും ശരിയായു് കേൾക്കാമായിരുന്ന ആ നഗരവാസികൾ രാത്രിയിൽ ഭയചകിതരായതിൽ അത്ഭുതമുണ്ടോ?

മരണം ഉടലെടുത്തതുപോലെ കറുത്ത വസ്ത്രം ധരിച്ചു, ഭയചകിതമായ അന്തരീക്ഷത്തിൽ വിജനമായ തെരുവുകളിൽ കൂടി നടന്നുപോകുന്നതാരാണു്?

"അതു് അവളാണോ?"

"അതേ അവൾതന്നെയാണതു്."

"ഡോണാ മറിയന്നാ! നിങ്ങൾ വീണ്ടും വെളിയിൽ. സൂക്ഷിച്ചോളൂ. വല്ലവരും നിന്നെ വധിച്ചേക്കും. മാത്രമല്ല, വധിച്ചാളെ പിൻതുടന്നു അയാളെ ശിക്ഷിക്കുവാൻ നഗരത്തിലാരും തയ്യാറുണ്ടാവുകയുമില്ല."

ഡോണാമറിയന്നാ ശത്രുസേനാനായകന്റെ അമ്മയാണു്. അയാളോ, ആ നഗരത്തിൽ, ആ മണ്ണിൽ ജനിച്ചുവളന്ന ആൾ. ലോകവിജേതാവായ ആ മനുഷ്യൻ ശത്രുസേനയുമായു് താൻ ജനിച്ചുവളന്ന നഗരത്തെ ആക്രമിക്കുകയാണു്. നഗരവാസികളുടെ കണ്ണിൽ, ന്യായമായും, അയാൾ വഞ്ചകനാണു്.

അവളോ? അവൾ ഒരമ്മയാണു്. ഒരു പൗരയും. അവളുടെ ഹൃദയത്തെ, ആ നഗരത്തിന്റെ കമ്രതിലുകളുണ്ടാക്കിയ കല്ലുമായി നൂറായിരം അദൃശ്യപാശങ്ങൾ ബന്ധിച്ചിട്ടുണ്ടു്. ആ നഗരത്തിലാണു് അവളുടെ ബന്ധുക്കളേയും പിതാക്കളേയും പ്രപിതാക്കളേയും സംസ്കരിച്ചിട്ടുള്ളതു്. അവരുടെ കഥകളും പാട്ടുകളും അവളുടേതും കൂടിയാണു്. മകനോ? സുന്ദരൻ, പ്രസന്നൻ, ധൈര്യവാൻ! ഹാ! എന്തൊരോമനക്കുട്ടൻ! തന്റെഹൃദയത്തിന്റെ അഭിമാനം! ആ സ്ത്രീ രണ്ടു സ്നേഹങ്ങളേയും ഒരു തുലാസിലിട്ടു് തൂക്കിനോക്കി.

നഗരത്തിന്റെ മറെറാരു കോണിൽ ഒരു സ്ത്രീ ഒരു ശവത്തെ ചുംബിക്കുകയാണു്. മറിയന്നയെ ആ സ്ത്രീക്കറിയില്ല. മറിയന്ന ചോദിച്ചു.

"നിങ്ങളുടെ ഭർത്താവു്?"

"അല്ല"

"നിങ്ങളുടെ സഹോദരൻ?"

"അല്ല, എന്റെ മകൻ. ഭർത്താവു് പതിമൂന്നു ദിവസം മുമ്പു് വധിക്കപ്പെട്ടു; എന്റെ മകൻ ഇന്നും."

പക്ഷെ ആ സ്ത്രീ സന്തോഷമുള്ളവളാണു്. കാരണം, "മറിയന്നായുടെ മകനെപോലെ പെററനാട്ടിനെ വഞ്ചിച്ചിട്ടല്ല, എന്റെ മകൻ മരിച്ചതു്."

ആയമ്മ എന്തുചെയ്യും? തന്നെ നഗരഭിത്തികൾക്കപ്പുറം തള്ളുവാൻ ഭടന്മാരോടാവശ്യപ്പെട്ടു. ശത്രുപാളയത്തിൽചെന്ന മറിയന്നായ്ക്കു് തന്റെ മകന്റെ വീരാപദാനങ്ങൾ സേനാനികൾ ചൊല്ലുന്നതു് കേട്ടു തൃപ്തിയടയുവാൻ സാധിച്ചു. പക്ഷെ, അതു മതിയോ? അമ്മ മകനെ കണ്ടു.

"ഒരു ധീരൻ മരണത്തെ വെല്ലുവിളിച്ചുകൊണ്ടു ജീവിതത്തെ നിർമ്മിക്കുന്നു. ധീരൻ മരണത്തെ ആക്രമിച്ചടക്കുന്നു............"അമ്മ പറഞ്ഞു.

"അല്ല", അയാൾ എതിർത്തു: "ഒരു നഗരത്തിന്റെ നിർമ്മാതാവിനെപോലെ അതിന്റെ നാശകനും പ്രസിദ്ധനാണു്. നോക്കു, റോമും എയ്നീസും റോമുലസ്സും നിർമ്മിച്ചവരെ നാം കേൾക്കുന്നുകൂടിയില്ല. പക്ഷെ, എലാറക്കിനേയും അദ്ദേഹത്തെപ്പോലെ നഗരങ്ങൾ നശിപ്പിച്ച മററുള്ളവരേയും നാം ധാരാളം കേൾക്കുന്നു."

"പക്ഷെ നഗരം അതിന്റെ പേർ ഇതിനെയെല്ലാം അതിജീവിച്ചു" അമ്മ മറുപടി പറഞ്ഞു.

അമ്മയും മകനും തമ്മിലുള്ള സംഭാഷണം അങ്ങിനെപോകുന്നു.

"ഒരമ്മ നിർമ്മിക്കുന്നു. രക്ഷിക്കുന്നു. അവരോടു് നശീകരണത്തെപ്പററി പറയുകയെന്നുവെച്ചാൽ അവക്കെതിരായി സംസാരിക്കുക എന്നർത്ഥമാണു്. പക്ഷെ അയാൾക്കതറിഞ്ഞുകൂടായിരുന്നു. അവളുടെ ജീവിതം യാതൊന്നിനെ അടിസ്ഥാനപ്പെടുത്തി നിൽക്കുന്നുവോ, അതിനെതിരായാണു് താൻ സംസാരിക്കുന്നതെന്നയാൾക്കറിഞ്ഞുകൂടായിരുന്നു."

"ഒരമ്മ മരണത്തിന്നെപ്പോഴും എതിരാണു്. മനുഷ്യരുടെ നിവാസസ്ഥാനങ്ങളിൽ മരണത്തെക്കൊണ്ടുവരുന്ന മനുഷ്യഹസ്തങ്ങളെ അവർ വെറുക്കുകയും എതിർക്കുകയും ചെയ്യുന്നു."

അവർ രാത്രിയിൽ ചിന്തിച്ചു. താൻ ജനിച്ച നഗരത്തെ തന്റെ മകൻ നശിപ്പിക്കാൻപോകുന്നു. 'അന്തിസൂര്യന്റെ അരുണകിരണങ്ങൾ നഗരത്തിലെ ഗൃഹങ്ങളുടെ ജനവതിലുകളുടെ കണ്ണാടിച്ചില്ലുകളിൽ പ്രതിഫലിച്ചപ്പോൾ മുറിവേററനഗരം രക്തം ചിന്തുകയാണെന്നു തോന്നിപ്പോയി. അന്ധകാര ഒരു ശവപ്പെട്ടിപോലെ നഗരത്തെ വളഞ്ഞപ്പോൾ നീലാകാശത്തിലെ നക്ഷത്രവൃന്ദങ്ങൾ ചുടലയിലെ മെഴുകുതിരികളായി മാറി. ആ അമ്മ ഇതു കാണുകയായിരുന്നു.

"ഒരു പക്ഷെ, ഞാനീരാത്രിയിൽതന്നെ നഗരത്തെ എതിക്കും!

മകൻ അമ്മയോടു പറഞ്ഞു.

"വരു! എന്റെമകൻ വരു! എന്റെ നെഞ്ചിൽ തലവെച്ചു വിശ്രമിക്കൂ........"

മടിയിൽ തലവെച്ചു കിടന്ന മകന്റെ നെഞ്ചിൽ ആ അമ്മ ഒരു കത്തി കുത്തിയിറക്കി. "അമ്മക്കറിയാമായിരുന്നു മകന്റെ ഹൃദയം മിടിക്കുന്നതു് എവിടെയാണെന്നു്!"

"ഒരു പൗരയെന്ന നിലയിൽ എനിക്കെന്റെ രാജ്യത്തോടു ചെയ്യാവുന്നതെല്ലാം ഞാൻ ചെയ്തുകഴിഞ്ഞു. ഒരമ്മയെന്ന നിലയിൽ ഞാൻ മകനോടുകൂടിത്തന്നെയിരിക്കുന്നു. മറെറാരുത്തനെ പ്രസവിക്കുവാൻ ഇനി എനിക്കു സാധിക്കുകയില്ല. എന്റെ ജീവിതം ആർക്കും ഉപയോഗമില്ലാത്തതാണു്."

'അവന്റെ, അല്ല, അവളുടെ രക്തം കുടിച്ചു ചൂടാറിയിട്ടില്ലാത്ത ആ കത്തി സ്വന്തം

നെഞ്ചിൽ ഉറച്ച കൈകളോടെ അവൾ കുത്തിയിറക്കി.'

*  *  *  *

ഗോർക്കിയുടെ 'അമ്മ' ഒരു സനാതനവസ്തുവായ് വിശ്വോത്തര സാഹിത്യമായ് എന്നും എന്നും പ്രകാശിക്കുന്നു. ആ കൊച്ചു നോവൽ ചുരുക്കത്തിൽ ആധുനികരാമായണമാണ്. സാറിസ്റ്റ് റഷ്യയിൽ കഷ്ടപ്പെടുന്ന നിരക്ഷരരായ തൊഴിലാളികളുടെ ഇടയിലാണ് ആ സ്ത്രീ ജനിച്ചത്. വിദ്യാഭ്യാസം അവൾക്കുണ്ടായിട്ടില്ല. ക്രൂരനും മദ്യപാനം ചെയ്തു് പൊതിരെ തല്ലുന്ന ഭർത്താവാണ് അവൾക്കുണ്ടായിരുന്നത്.

മകനോ? അവിടം വെച്ചാണല്ലോ അമ്മയാകുന്നത്. ആദ്യം ഒരു സാധാരണ തൊഴിലാളിയെപ്പോലെതന്നെ. അച്ഛൻ മരിച്ചുപോയ് കിട്ടുന്നകൂലികൊണ്ടു കുടിക്കാതെ അമ്മയും മകനും ജീവിച്ചു. പക്ഷെ, പിന്നീട് മകനൊരു ഭ്രാന്ത്. എന്താണീ ഭ്രാന്ത്? പുസ്തകങ്ങൾ വായിച്ചുകൊണ്ടിരിക്കും. ചിലപ്പോഴൊക്കെ ആലോചിച്ചുകൊണ്ടിരിക്കും. പുസ്തകം വായിക്കുക; ആലോചിക്കുക! അതും ഒരു തൊഴിലാളി! അപ്പോൾ അത് ഭ്രാന്തിന്റെ ലക്ഷണംതന്നെയാണ്. നില്ക്കണേ! കുറേയേറെപ്പേർ ഇത്തരത്തിലുണ്ടല്ലോ? പോരാത്തതിന് അതിൽ കുറേ സ്ത്രീകളും! ഓമനപെൺകുട്ടികൾ! ആ അമ്മ അത്ഭുതപ്പെട്ടു. ഇതിന്റെ പിന്നിൽ എന്തെല്ലാമോ കാര്യങ്ങളുണ്ട്.

തന്റെ മകനോടു പെരുമാറുമ്പോലെ തന്നെ അവൾക്ക് എല്ലാവരോടും പെരുമാറേണ്ടിവന്നു, അല്ല, അവരേയെല്ലാം ഉള്ളഴിഞ്ഞു സ്നേഹിക്കേണ്ടിവന്നു. അത്രമാത്രം നല്ലവരായിരുന്നു അവരെല്ലാം. പക്ഷേ ഈ സ്നേഹം ആ രാജ്യനിവാസികളും ക്രമേണ ലോകത്തിൽ കഷ്ടപ്പെടുന്ന വർഗ്ഗം പൊതുവേയും സ്വന്തം മക്കളാണെന്നുള്ള ധാരണക്കു നാന്ദിയായിരുന്നു. ഒരു സ്ത്രീ, ഒരു സാധാരണസ്ത്രീ, അതും ഏററവും നികൃഷ്ടമായ പരിതസ്ഥിതിയിൽ ജീവിച്ചുവന്നിരുന്നസ്ത്രീ, പടിപടിയായി വളരുന്നു. തന്റെ മകനോടുള്ള ആ അപൂർവ്വസ്നേഹം നിമിത്തം ആ അമ്മ ഒരു വിപ്ലവകാരിയായി മാറുന്നു. ഒടുക്കം കഷ്ടപ്പെടുന്ന ജനതയുടെ ശ്രേയസ്സിനുവേണ്ടി തന്റെ മകനെത്തന്നെ ത്യജിപ്പാൻ ആ മാതാവു് സന്നദ്ധയാകുന്നു. അങ്ങിനെ ത്യാഗത്തിന്റെ പരമകോടിയിലെത്തുന്ന 'അമ്മ' പുളകോദ്ഗമകാരിയാണ്.

മാക്സിം ഗോർക്കിക്ക് അമ്മമാരോടുള്ള സ്നേഹബഹുമാനങ്ങളുടെ അനശ്വരലക്ഷ്യം കൂടിയാണ് അദ്ദേഹത്തിന്റെ മദർ. ആ അമ്മ 'പവ്വലി'ന്റെ അമ്മ മാത്രമല്ല; മാതൃകാമാതാവാണ്. ലോകത്തിലുള്ള മുഴുവൻ അമ്മമാരേയും അവർ പ്രതിനിധീകരിക്കുന്നുണ്ടു്. സ്നേഹത്തിന്റെയും ത്യാഗത്തിന്റേയും മഹനീയതയുടെ വിജയവൈജയന്തിയാണ് ഗോർക്കിയുടെ അമ്മ. മനുഷ്യന്റെ ശ്രേഷ്ഠങ്ങളായ വികാരങ്ങളുടേയും മനുഷ്യ മഹിമയുടേയും വിജയധ്വനിയാണ് ആ ആഖ്യായികയിലെ ഓരോ വാക്കുകളിൽകൂടിയും നാം ശ്രവിക്കുന്നത്.

*  *  *  *

മാതൃത്വത്തോടുള്ള ഗോർക്കിയുടെ ഭക്ത്യാദരങ്ങൾ അവിടെ നില്ക്കുന്നില്ല. അദ്ദേഹത്തിന്റെ മിക്ക കഥകളിലും സ്ത്രീകളെ, വിശേഷിച്ചു്, അമ്മമാരെ അവതരിപ്പിക്കേണ്ടിവന്നാൽ അദ്ദേഹം അവൾക്ക് കൊടുക്കുന്ന സ്ഥാനം വളരേയേറെ മാന്യവും പാവനവുമായിരിക്കും. "ഒരു മനുഷ്യൻ പിറന്നു" (A Man is Born) എന്ന അദ്ദേഹത്തിന്റെ കഥയിൽ ഒരു സാധാരണ സ്ത്രീയെ

# ജി. ഏ. നടേശൻ



കെ. ഏ. സുകുമാരൻ, ടാറ്റാപുരം

ഇംഗ്ലണ്ടിൽ ഏററവും ഉയൎന്നനിലയിൽ നടക്കുന്ന വമ്പിച്ച പ്രസിദ്ധീകരണശാലകളാണു് ലോങ്ങ്മാൻസ്, മുറെ, മാക്മില്ലൻ തുടങ്ങിയവ. അവയുടെ ഉയൎന്ന 'സ്റ്റാൻേറഡ്'വെച്ചു നോക്കുമ്പോൾ ഇന്ത്യയിലെ പ്രസിദ്ധീകരണശാലകളുടെ നില അതീവശോചനീയമാണെന്നു കാണാം. അതിനാൽ തെക്കെഇന്ത്യയിലെ ഒരുപ്രസിദ്ധീകരണശാല അതിൻെറ സുവൎണ്ണജൂബിലി ആഘോഷിക്കുകയെന്നതു് വളരെ അത്ഭുതകരമായ ഒരു സംഗതിയാണു്. അതിനെക്കാൾ അതിശയകരമാണു് ആ പ്രസിദ്ധീകരണശാലയുടെ സ്ഥാപകൻ ആ സുവൎണ്ണജൂബിലിയാഘോഷത്തിൽ പങ്കെടുക്കുകയെന്നതു്. ഇവിടെ പറഞ്ഞുവരുന്നതു് ശ്രീ. ജി. ഏ. നടേശനേയും അദ്ദേഹത്തിൻെറ പ്രസിദ്ധീകരണശാലയേയും കുറിച്ചാണു്. അദ്ദേഹത്തിനാണു് ആ അസുലഭ ഭാഗ്യമുണ്ടായതു്. 1897–ലെ വിജയദശമി ദിവസത്തിൽ സ്ഥാപിതമായ ജി. ഏ. നടേശൻ കമ്പനി അരനൂററാണ്ടുകാലങ്ങളിൽ ഇന്ത്യയിലെ മുന്നണി പ്രസിദ്ധീകരണശാലകളിലൊന്നായി തീരുകയുണ്ടായി. ആദ്യംമുതലെ നടേശൻെറ കമ്പനിയിൽനിന്നും പുസ്തകങ്ങളും ലഘുലേഖകളും ഇടതടവില്ലാതെ പുറത്തുവന്നുകൊണ്ടിരുന്നു. ഇന്ത്യയിലെ മഹാന്മാരുടെ ജീവചരിത്രങ്ങൾ, അവരിൽ പലരുടേയും പ്രസംഗങ്ങൾ, സാമ്പത്തികസാമൂഹ്യപ്രശ്നങ്ങളെ പ്രതിപാദിക്കുന്ന ലേഖനങ്ങൾ, ഭാരതീയധൎമ്മത്തേയും യതിവൎയ്യന്മാരേയും കുറിച്ചുള്ള ഗ്രന്ഥങ്ങൾ, പുരാതനഇതിഹാസങ്ങളുടെ സംഗ്രഹങ്ങളും പരിഭാഷകളും, എന്നിങ്ങനെ കഴിഞ്ഞ അൻപതിൽപ്പരം സംവത്സരങ്ങൾക്കുള്ളിൽ നടേശൻകമ്പനി പുറത്താക്കിയ ഗ്രന്ഥങ്ങൾ നിരവധിയാണു്. ദേശീയപ്രബുദ്ധതയ്ക്കും, അതുവഴി ഒരു നവോത്ഥാനത്തിൻെറ സൃഷ്ടിയ്ക്കും നടേശൻെറ പ്രസിദ്ധീകരണങ്ങൾക്കു് ഇന്ത്യയിൽ വമ്പിച്ച സ്വാധീനശക്തി ചെലുത്തുവാൻ കഴിഞ്ഞിട്ടുണ്ടു്. നടേശൻെറ ഗ്രന്ഥങ്ങളുടെ ഒരു പ്രത്യേകത, ദേശീയപ്രശ്നങ്ങൾ വായി

---

അവർ പ്രസവിച്ചശേഷം വമ്പിച്ചമാററത്തോടുകൂടിയാണു് വരച്ചുകാട്ടിയിട്ടുള്ളതു്. അതിനുമുമ്പെ മലിനയും വിരൂപയുമായ ആ സ്ത്രീ ഒരമ്മയായതോടെ ഗോക്കിയുടെ കണ്ണിൽ കുലീനയും തേജോരൂപയുമായി മാറുന്നു.

അദ്ദേഹത്തിൻെറ "മാൾവ" എന്ന കഥയിൽപോലും ഗോക്കിക്കു ഒരമ്മയെ അവതരിപ്പിക്കേണ്ടിവന്നപ്പോൾ വളരെ ബുദ്ധിമുട്ടനുഭവപ്പെട്ട ഒരു സ്ഥാനമാണു് കൊടുത്തതു്. ബന്ധപ്പെട്ട മററുകഥാപാത്രങ്ങളെല്ലാം (അവരാണു് പ്രധാനപാത്രങ്ങൾ) മൂന്നാം തരക്കാരായി പ്രത്യക്ഷപ്പെട്ടപ്പോൾ സാധാരണക്കാരിയായആ കർഷകമാതാവു് ഈ മലീമസമായ അന്തരീക്ഷത്തിനപ്പുറം മാലിന്യങ്ങൾക്കതീതയായി, തൻെറ കാന്തൻെറ വരവും കാത്തു് അങ്ങനെ നില്ക്കുകയാണു്. അവസാനം അവർ വിജയം വരിക്കുകതന്നെചെയ്യുന്നു.

—*—

ച്ചുപഠിക്കുവാൻ ആഗ്രഹിക്കുന്ന ഏതൊരാൾക്കും വാങ്ങുവാൻ തക്കവിധം അവയ്ക്കു വില വളരെ കുറവായിരുന്നുവെന്നുള്ളതാണ്.

ഇരുപതുകൊല്ലങ്ങൾക്കുമുമ്പു ശ്രീ. നടേശൻ, "ഇന്ത്യൻ റിവ്യൂ" എന്ന തന്റെ മാസികയുടെ രജതജൂബിലി ആഘോഷിക്കുകയുണ്ടായി. ഒരു പത്രപ്രവർത്തകനും പ്രസിദ്ധീകരണശാലക്കാരനും-ഈ രണ്ടു നിലകളിലും ശ്രീ. നടേശൻ ബഹുമാന്യനാണ്. ഈ നൂററാണ്ടിന്റെ ആരംഭദശയിലാണ് 'ഇന്ത്യൻ റിവ്യൂ'സമാരംഭിച്ചതു്. ആ കാലത്തു് ഒരു മാസിക വിജയകരമായി നടത്തുകയെന്നതു് അത്ര പ്രയാസം കുറഞ്ഞ കാര്യമായിരുന്നില്ല. തെക്കെ ഇന്ത്യയെ സംബന്ധിച്ചിടത്തോളം പത്രപ്രവർത്തനലോകത്തിൽ 'ഇന്ത്യൻ റിവ്യൂ' ഒരു പുതുവെളിച്ചം പ്രദാനംചെയ്തു. ആദ്യകാലത്തു് നടേശനു നേരിടേണ്ടിവന്ന ബുദ്ധിമുട്ടുകൾ നിരവധിയാണ്. ധീരനും കർമ്മനിരതനുമായ ആ ധിഷണാസമ്പന്നൻ അവയെ വിജയപൂർവ്വം തരണംചെയ്തു. കാലം ചെന്നതോടെ രാഷ്ട്രം, സാഹിത്യം, സംസ്കാരം, സാമ്പത്തിക വിഷയങ്ങൾ, വിദ്യാഭ്യാസം തുടങ്ങിയ ജീവൽപ്രശ്നങ്ങളെ പ്രതിപാദിക്കുന്ന ഒരു ഉത്തമ മാസികയായി 'ഇന്ത്യൻ റിവ്യൂ' രൂപംകൊണ്ടു. ഒരു പത്രപ്രവർത്തകൻ എന്ന നിലയിലുള്ള പ്രാപ്തിയും പരിചയവുമാണ് നടേശനു് പൊതുജീവിതത്തിൽ വിജയം നേടുവാൻ സഹായകമായതു്. പത്രപ്രവർത്തകനെന്ന നിലയിലും, പുസ്തകപ്രസാധകൻ എന്ന നിലയിലും നടേശൻ വമ്പിച്ച കീർത്തി സമ്പാദിച്ചു.

നടേശൻ പബ്ളിഷിംഗ്കമ്പനിയുടെ ഉടമസ്ഥനും, "ഇന്ത്യൻ റിവ്യൂ" പത്രാധിപരുമായിരുന്ന ജി. എ. നടേശൻ 1873 ആഗസ്റ്റ് 25-ാം നു- തഞ്ചാവൂരിലെ ഗണപതി അഗ്രഹാരത്തിൽ ജനിച്ചു. യുവാവായ നടേശനു് ഔദ്യോഗികരംഗത്തു പ്രവേശിക്കുവാൻ സാഹചര്യങ്ങളുണ്ടായെങ്കിലും; ആദ്യകാലത്തുതന്നെ ഒരു പ്രസിദ്ധീകരണശാല ആരംഭിക്കുവാനാണ് അദ്ദേഹം ആഗ്രഹിച്ചതു്. നടേശൻ ബി. ഏ. പാസ്സായശേഷം, ബി. എൽ-നു പഠിക്കുകയുണ്ടായെങ്കിലും അഭിഭാഷകവൃത്തി അദ്ദേഹത്തെ ഒട്ടുംതന്നെ ആകർഷിച്ചില്ല. പത്രപ്രവർത്തനമാണ് അദ്ദേഹം, അഭിലഷിച്ചതു്. ഈ ഉദ്ദേശത്തെ മുൻനിറുത്തി നടേശൻ കുറെക്കാലം "മദിരാശി ടൈംസി"ൽ പ്രവൃത്തിയെടുക്കുകയുണ്ടായി. അവിടെ സുപ്രസിദ്ധ പത്രപ്രവർത്തകനായിരുന്ന ഗ്ലിൻബാർലൊയുടെ കീഴിൽ നടേശൻ ശിക്ഷണം സമ്പാദിച്ചു. 1900 ജനുവരി മാസത്തിലാണ് നടേശൻ "ഇന്ത്യൻറിവ്യൂ" സമാരംഭിച്ചതു്. കഴിഞ്ഞ 50 വർഷങ്ങളായി പ്രശസ്തമായ നിലയിൽ നടന്നുവരുന്ന ഈ മാസിക പത്രപ്രവർത്തനലോകത്തിൽ മഹത്തായ സ്ഥാനം അലങ്കരിക്കുന്നു.

ഇന്ത്യൻ ദേശീയനേതാക്കന്മാരുടെ ജീവചരിത്രങ്ങളും പ്രഭാഷണങ്ങളുമാണ് നടേശൻ തന്റെ പ്രസിദ്ധീകരണശാലയിലൂടെ ആദ്യം പുറത്തുവിട്ടതു്. സംസ്കൃതത്തിലുള്ള പുരാണേതിഹാസങ്ങളുടെ ഇംഗ്ലീഷ് പരിഭാഷകൾ ഇതെത്തുടർന്നു പ്രസിദ്ധം ചെയ്തു. അദ്ദേഹം പ്രസിദ്ധീകരിച്ച ആനിബസൻറിന്റെ ഭഗവൽ ഗീതയുടെ പരിഭാഷമൂലം അമേരിക്കയിലും മററു കോമൺവെൽത്തുരാജ്യങ്ങളിലും നടേശൻ കമ്പനിയുടെ നാമം മാറെറാലിക്കൊണ്ടു. ഇന്നു്, അദ്ദേഹത്തിന്റെ പ്രസിദ്ധീകരണശാല വിദേശങ്ങളിലെല്ലാം സുപരിചിതമാണ്. ബ്രിട്ടീഷ് മ്യൂസിയത്തിലും ബ്രിട്ടനിലെ ഇന്ത്യൻ ആഫീസ് ലൈബ്രറിയിലും നടേ

ശൻെറ എല്ലാ പ്രസിദ്ധീകരണങ്ങളും ശേഖരിച്ചിട്ടുണ്ട്. ബ്രിട്ടനിൽ പഠിക്കുന്ന നിരവധി ഇന്ത്യൻ വിദ്യാർത്ഥികളിൽ സ്വരാജ്യസ്നേഹം കുത്തിവെയ്ക്കുവാൻ ഈ പ്രസിദ്ധീകരണങ്ങൾക്ക കഴിയുന്നു.

യുവാവായിരുന്നപ്പോൾത്തന്നെ ധിഷണാശാലികളുമായി സമ്പർക്കം പുലർത്തുവാൻ നടേശൻ അതിയായ ശ്രദ്ധപതിപ്പിച്ചിരുന്നു. ഇന്ത്യയിലും വിദേശത്തുമുള്ള മഹാന്മാരിൽ പലരും നടേശൻെറ സുഹൃത്തുക്കളായിരുന്നു. ഗാന്ധി, ആനിബസൻറ്, രാജൻബാബു, രാജാജി തുടങ്ങിയ ഇന്ത്യയുടെ ദേശീയ നേതാക്കന്മാരും സർ വലൻറിൻ ചിറോൾ, സർ അലക്സാണ്ടർ കാർഡ്യൂ, ഫ്രാങ്ക് നോയിസ് തുടങ്ങിയ വൈദേശിക നേതാക്കന്മാരും അക്കൂട്ടത്തിൽ ഉൾപ്പെടുന്നുണ്ട്.

ജോർജ് ടൌണിലുള്ള "ഇന്ത്യൻറിവ്യൂ" ആഫീസ്, ധിഷണാശാലികളുടെ സമ്മേളനസ്ഥലമായിരുന്നു. അവിടെ സമ്മേളിച്ച ചെറിയ സുഹൃൽയോഗങ്ങൾ വമ്പിച്ച പ്രശ്നങ്ങൾക്ക പരിഹാരം കണ്ടെത്തി.

ഗാന്ധിജിയുടെ തെക്കെആഫ്രിക്കയിലെ ഇന്ത്യാക്കാർക്കുവേണ്ടിയുള്ള സമരത്തെത്തുടന്ന് നടേശൻ രാഷ്ട്രപിതാവുമായി പരിചയപ്പെടുകയും, ആ സ്നേഹബന്ധം അന്ത്യദശവരെ നിലകൊള്ളുകയുംചെയ്തു. നടേശൻ ഒരവസരത്തിൽ രോഗബാധിതനായപ്പോൾ ഗാന്ധിജി എഴുതിയതിപ്രകാരമാണ്. "നിങ്ങൾക്ക രോഗം പിടിപെടേണ്ടകാര്യമില്ല. എന്തുകൊണ്ടെന്നാൽ നിങ്ങളുടെ പ്രവൃത്തികൾ പൂത്തിയായില്ല." ഗാന്ധിജിയെ ആദ്യമായി തെക്കെ ഇന്ത്യാക്കാക്ക പരിചയപ്പെടുത്തിക്കൊടുത്തത് നടേശനാണെന്നുവേണം പറയുവാൻ. "ഇന്ത്യൻറിവ്യൂ"വിൽ തെക്കെ ആഫ്രിക്കായിലെ ഇന്ത്യാക്കാർക്കു നടേശൻ സവ്വപ്രാധാന്യംനല്കി. അദ്ദേഹത്തിൻെറ സേവനങ്ങളെ അഭിനന്ദിച്ചുകൊണ്ടു അക്കാലത്തു ഗാന്ധിജി പല കത്തുകളും അയച്ചിട്ടുണ്ട്.

വളരെക്കാലം മദിരാശി കാൺഗ്രസ് ശാഖയുടെ കാര്യദർശിയായിരുന്ന നടേശൻ ഊർജ്ജസ്വലനും ആദർശനിഷ്ഠനുമായ ഒരു കാൺഗ്രസ് പ്രവത്തകനായിരുന്നു. നടേശൻെറ സേവനങ്ങൾ പല പൊതുപ്രവർത്തനങ്ങൾക്കുമായി ഗവമ്മേണ്ടിനലഭിച്ചിട്ടുണ്ട്. 1928-ൽ സമ്മേളിച്ച എംപയർ പാർലിമെൻററി അസോസ്യേഷനിൽ സംബന്ധിച്ച ഇന്ത്യൻ പ്രതിനിധി സംഘത്തിൻെറ നേതാവു നടേശനായിരുന്നു. ഐ. സി. എസ്സ്. പരീക്ഷക്കുള്ള വിദ്യാർത്ഥികളെ തിരഞ്ഞെടുക്കുന്ന കാര്യത്തിൽ നടേശൻ രണ്ടുപ്രാവശ്യം പബ്ലിക് സവ്വീസ് കമ്മീഷൻെറ അസിസ്റ്റൻെറായി ജോലിനോക്കിയിട്ടുണ്ട്. അദ്ദേഹം വളരെക്കാലം തുടച്ചയായി ഇന്ത്യൻ താരിഫ് ബോർഡിൻെറ അംഗമായിരുന്നു. അച്ചടിയേയും സ്റ്റേഷനറിയേയും കുറിച്ചുള്ള സൂക്ഷ്മജ്ഞാനം സ്റ്റോറേ കൌൺസിലിൽ റിട്രഞ്ച്മെൻറ് ചെയർമാൻ എന്ന പദവി ആർജ്ജിക്കുവാൻ അദ്ദേഹത്തെ സഹായിച്ചു. തെക്കെ ആഫ്രിക്കയിൽ നിന്നും തിരിച്ചെത്തിയ ഇന്ത്യക്കാർക്കു ജോലിനല്കേണ്ടതിനെക്കുറിച്ചു തയ്യാറാക്കിയ നടേശൻ-ഗ്രേ റിപ്പോർട്ടിൽ നടേശൻ വഹിച്ച പങ്കു എവക്കുമറിയാം.

അഖിലേന്ത്യാ പ്രാധാന്യമർഹിക്കുന്ന ഈദൃശപ്രവത്തനങ്ങൾക്കിടയിലും നടേശൻ പ്രാദേശികാവശ്യങ്ങൾക്കായി സേവനമനുഷ്ഠിക്കുവാൻ വിമുഖത കാണിച്ചിട്ടില്ല. ഇരുപതു കൊല്ലക്കാലം അദ്ദേഹം മയിലാപ്പൂ

സർവ്വകലാശാലാ സെനററിലേയും സിൻഡിക്കേററിലേയും അംഗമായിരുന്നു. വളരെ നാളുകളോളം മദിരാശി കോർപ്പറേഷനിലെ ഒരംഗമായി നടേശൻ സേവനംചെയ്തു. നടേശൻെറ ഈവ്വിധ സേവനങ്ങളെ മുൻനിവർത്തി 1935-ൽ പ്രൊവിൻഷ്യൽ ഗവമ്മേണ്ടു് നടേശനെ മദിരാശി ഷെരീഫായി നിയമിച്ചു. അന്നു രാജാജിയായിരുന്നു മദിരാശിയിലെ പ്രധാനമന്ത്രി.

കഴിഞ്ഞ പതിനഞ്ചുകൊല്ലക്കാലമായി വേദം, ഉപനിഷത്തു്, പുരാണം തുടങ്ങിയ ഹൈന്ദവ ഇതിഹാസങ്ങളെ പ്രചരിപ്പിക്കുവാൻ നടേശൻ ആത്മാർത്ഥമായി പരിശ്രമിച്ചുപോന്നു. നേരത്തെ പ്രസ്താവിച്ചതുപോലെ ദേശപ്രേമ പ്രചോദിതമായ സാഹിത്യകൃതികൾ പ്രസിദ്ധീകരിക്കുന്നതിൽ നടേശൻ പ്രത്യേകം ശ്രദ്ധപതിപ്പിക്കുകയുണ്ടായി. ഇന്ത്യയിലെ ഏതൊരു നേതാവിനേയും കുറിച്ചറിയുവാൻ ആഗ്രഹിക്കുന്നവർ നടേശൻെറ പുസ്തകശാലയിൽ കടന്നുചെന്നു ആവശ്യമുള്ള ഗ്രന്ഥങ്ങൾ വാങ്ങുകയേവേണ്ടു.

മോർലി പറഞ്ഞിട്ടുണ്ടു്. "മഹാനായ ഒരു പ്രസിദ്ധീകരണശാലക്കാരൻ സാഹിത്യത്തിലെ ഒരു അധികാരിയാണു്. അദ്ദേഹത്തിൽ ഒരു രാജ്യതന്ത്രജ്ഞനിലുള്ള ഗുണഗണങ്ങൾ തീർച്ചയായും ഉണ്ടാവും." നടേശനെ സംബന്ധിച്ചിടത്തോളം ഈ പ്രസ്താവന അന്വത്ഥമാണെന്നുവേണം പറയുവാൻ. ഭിന്നരുചിക്കാരായ വായനക്കാരുടെ രുചിഭേദങ്ങൾക്കനുസരിച്ചു് എല്ലാ വിഷയങ്ങൾക്കും "ഇന്ത്യൻ റിവ്യൂ"യിൽ തുല്യപ്രാധാന്യം നൽകുവാൻ നടേശൻ ശ്രമിച്ചിരുന്നു. ഗാന്ധിയുഗത്തിൻെറ ആരംഭ

ത്തോടെ ആധുനിക ചിന്താഗതിയുടെ പ്രതിരൂപമായി "ഇന്ത്യൻ റിവ്യൂ" നിലകൊള്ളുവാനിടയായി. അതിലെ അഭിപ്രായഗതികൾ മിതവാദപരമായിരുന്നു.

നടേശനെക്കുറിച്ചു മഹാത്മാഗാന്ധിക്കുണ്ടായിരുന്ന സ്നേഹത്തെ പ്രകടമാക്കുന്ന ഒരു സംഭവം കാക്കാകലേൽക്കാർ "ഖദർ മലാർ" എന്ന തൻെറ ഗ്രന്ഥത്തിൽ വിവരിക്കുന്നുണ്ടു്.

"1915-ൽ ബോംബെയിൽ വെച്ചു ഇന്ത്യൻ നാഷനൽകോൺഗ്രസിൻെറ യോഗം കൂടിയപ്പോൾ കുറെ സമയം ബാപ്പുജിയുടെകൂടെ ചിലവഴിക്കുവാൻ എനിക്കു ഭാഗ്യമുണ്ടായി. ഒരു ദിവസം ഗാന്ധിജി തൻെറ ഇരിപ്പിടത്തിനു ചുററും എന്തോ ധൃതിയിൽ അന്വേഷിക്കുന്നതായി ഞാൻ കണ്ടു. എന്താണു തിരയുന്നതെന്നു ചോദിച്ചപ്പോൾ ഒരു പെൻസിൽക്കഷണമാണെന്നു ബാപ്പുജി പ്രതിവചിച്ചു. ഞാൻ അദ്ദേഹത്തിൻെറ നേരെ മറെറാരു പെൻസിൽ നീട്ടിയപ്പോൾ അദ്ദേഹം പറഞ്ഞു. "എനിക്കാ ചെറിയ പെൻസിൽതന്നെ കണ്ടുപിടിക്കണം. മദിരാശിയിൽവെച്ചു് ജി. എ. നടേശൻെറ പുത്രൻ എനിക്കു സമ്മാനിച്ചതാണു് ആ പെൻസിൽ." ഇത്രയും പറഞ്ഞു ഏതാണ്ടു ഒരിഞ്ചുനീളം വരുന്ന ഒരു കൊച്ചുപെൻസിൽ ഗാന്ധിജി തപ്പിയെടുത്തു."

തെക്കെഇന്ത്യ സന്ദർശിച്ച അവസരത്തിലാണു് ഗാന്ധിജി നടേശൻെറ അതിഥിയായി താമസിച്ചതു്. ആ ദിവസംമുതൽ ഗാന്ധിസന്ദേശം പ്രചരിപ്പിക്കുകയെന്നതു് നടേശൻ തൻെറ ജീവിതവ്രതമായി അംഗീകരിച്ചു.

## മദിരാശിയിലെ പബ്ളിക്ക് ലൈബ്രറി ആക്ട്. അതിന്റെ ചരിത്രവും പ്രാധാന്യവും– ഒരു ലഘുവിവരണം.



(ഡാക്ടർ എസ്. ആർ. രങ്കനാഥൻ M.A
അദ്ധ്യക്ഷൻ,
ഇന്ത്യൻ ഗ്രന്ഥാലയസംഘം)

### I

1948 ജൂൺമാസമാണ്. ഡെൻമാർക്കിൽ കാർലിബോ എന്ന ഒരു ചെറുഗ്രാമത്തിൽ ഞങ്ങൾ സഞ്ചരിക്കുകയായിരുന്നു. അടുത്തുള്ള ഒരു ഹൈസ്കൂളിലേക്കു ഞങ്ങൾപോയി. കുട്ടികളെല്ലാം നല്ല ചുണയും പ്രസന്നതയും ഉള്ളവരായിരുന്നു. ഞാൻ ഒരിന്ത്യക്കാരനാണെന്നു അവർ എളുപ്പത്തിൽ മനസ്സിലാക്കി. അതെങ്ങിനെ മനസ്സിലായി എന്നു ഞാൻ അവരോടു ചോദിച്ചു. വേഗത്തിൽ ഒരു പെൺകുട്ടി ഷെൽഫിൽനിന്നു ഒരു പുസ്തകം വലിച്ചെടുത്ത് തലപ്പാവു ധരിച്ച ഒരിന്ത്യക്കാരന്റെ പടം കാട്ടിത്തന്നു. “നിങ്ങൾക്ക് ഇന്ത്യയെപ്പററി എന്തറിയാം?” എന്നായി അടുത്ത ചോദ്യം. “അതു ഗാന്ധിയുടെ നാടാണ്” എന്നു ഒരേസ്വരത്തിൽ പലരും പറഞ്ഞു. മറെറന്തറിയാം എന്നു ഞാൻ തുടന്നു ചോദിച്ചു. “ശകുന്തള”, “ബുദ്ധൻ”, “താജ്മഹാൾ” ഇങ്ങിനെ പല രൂപത്തിലും അവരുടെ അറിവു പുറത്തുവന്നു. അവരുടെ അറിവിന്റെ ആധിക്യം എന്നെ വിസ്മയിപ്പിച്ചു.

ഒരുമാസം കഴിഞ്ഞു ഇംഗ്ലണ്ടിൽ ഡർബിഷയറിലുള്ള ബെയ്ക്ക്വെൽ എന്ന ഒരു ഗ്രാമത്തിൽ ഞാൻ എത്തിച്ചേന്നു. “യുനെസ്കോ” വക ഗ്രന്ഥാലയപ്രതിനിധികളുടെ കൂടെ ഞാൻ സഞ്ചരിക്കുകയായിരുന്നു. സ്ഥലത്തെ ലൈബ്രറിയിൽ ഞങ്ങൾ ചെന്നു. മുതിന്നവരോടൊപ്പം ഏകദേശം അത്രതന്നെ കുട്ടികളെയും അവിടെ കാൺമാനുണ്ടായിരുന്നു. ബാലവിഭാഗത്തിലെ ഉയരം കുറഞ്ഞ അളമാറികളിൽനിന്നു അവർ ധാരാളം പുസ്തകങ്ങളെടുത്ത് ഉപയോഗിക്കുന്നുണ്ടായിരുന്നു. “ചിത്രശലഭങ്ങളെപ്പററി ഒരു പുസ്തകം എടുത്തുതരാമോ?” എന്നു ഞാൻ ചോദിച്ചു. ഒരു കുട്ടി അവിടെ തിരയുവാൻ തുടങ്ങി; വേറൊരു കുട്ടി മുതിന്നവരുടെ വിഭാഗത്തിലേക്കോടിപ്പോയി ഒരു നിമിഷത്തിനകം നല്ലൊരു പുസ്തകം എടുത്തുകൊണ്ടുവന്നു തരംതിരിച്ചുവെച്ച പുസ്തകങ്ങളെ വേണ്ടപോലെ ഉപയോഗിപ്പാനുള്ള അവരുടെ കഴിവ് എന്നെ അത്യന്തം സന്തോഷിപ്പിച്ചു.

കുറെദിവസംകഴിഞ്ഞു ഞങ്ങൾ ആൽടൻഹാംസ്കൂളിലെത്തി. അവിടെ വിശേഷ

---

നടേശൻ ധീരനായ ഒരു വിമശകനും, അതേ സമയത്തു മററുള്ളവരുടെ വീക്ഷണഗതികൾ സസൂക്ഷ്മം പഠിക്കുവാൻ അത്യന്തം തല്പരനുമായിരുന്നു. ജനങ്ങളുടെ അഭ്യുന്നതിക്കായി അച്ചുക്കൂടംവഴി പ്രചരണം നടത്തുകയും, ദേശീയസാഹിത്യത്തെ പരിപോഷിപ്പിക്കുകയുംചെയ്ത നടേശന്റെ നാമം ഭാരതീയർ അഭിമാനത്തോടെ അനുസ്മരിക്കതന്നെ ചെയ്യും. മഹാനായ പത്രപ്രവത്തകൻ, ഗ്രന്ഥകത്താവ്, പൊതുജനപ്രവത്തകൻ എന്നീ വിവിധനിലകളിൽ വിഖ്യാതനായ നടേശൻ 1949 ജനുവരി 10-ാംനു ദിവംഗതനായി.

---

പ്പെട്ട ഒരു ലൈബ്രറിയുണ്ടു്. ചില കുട്ടികൾ 'പ്രോജക്ടു്' രീതിയിൽ ഒന്നിച്ചിരുന്നു പഠിക്കുന്നതു് ഞാൻ കണ്ടു. അവർ ചില ഭൂപടങ്ങളും ഗ്ലോബുകളും ഉപയോഗിക്കുന്നുണ്ടായിരുന്നു. പരമാണുഭേദനത്തിനുള്ള സൈക്ലോട്രോൺ മുതലായ യന്ത്രങ്ങളുടെ ചിത്രങ്ങളുള്ള മാസികകളും അവരുടെ മുൻപിൽ കണ്ടു. രാസശക്തിയും വൈദ്യുതശക്തിയും പരമാണുശക്തിയും പ്രവർത്തിക്കുന്ന രീതിയെ വിവരിക്കുന്ന ചില കണക്കുകളും അവർ പരിശോധിക്കുന്നുണ്ടായിരുന്നു. "നിങ്ങൾ ആററംബോമ്പുണ്ടാക്കാൻ പഠിക്കുകയാണോ?" എന്നു ഞാൻ ചോദിച്ചു. "അല്ലല്ല, അതു മഹാ ആപത്താണു്." അവർ ഉത്സാഹത്തോടെ മറുപടിപറഞ്ഞു. "ഒരു പരമാണുകൊണ്ടു എത്രവിളക്കുകൊളുത്തുവാൻ കഴിയുമെന്നു കണക്കുകൂട്ടി നോക്കുകയാണു് ഞങ്ങൾ." വ്യക്തമായ ഒരുദ്ദേശത്തോടെ ആ കിടാങ്ങൾ ലൈബ്രറി ഉപയോഗിക്കുന്നതു കണ്ടപ്പോൾ എനിക്കു് അത്ഭുതംതോന്നി.

ഈ അനുഭവങ്ങൾ ഭാവിയെപ്പററി—1980 നെപ്പററി— ആലോചിക്കുവാൻ എന്നെ പ്രേരിപ്പിച്ചു. അന്നു് ഈ കുട്ടികളായിരിക്കും ഡെൻമാർക്കിലേയും ഇംഗ്ലണ്ടിലേയും പൌരന്മാർ—പുതിയ കാര്യങ്ങളെപ്പററി അന്വേഷിക്കുവാനും അറിയുവാനുമുള്ള പ്രശംസനീയമായ ജിജ്ഞാസ അവർക്കു് ആ മദ്ധ്യവയസ്സിലും ഉണ്ടായിരിക്കും. ആ ജ്ഞാനതൃഷ്ണയെ പോഷിപ്പിക്കുവാനും നിറവേററുവാനും അന്നത്തെ മികച്ച ഗ്രന്ഥാലയങ്ങൾ വേണ്ടപോലെ പ്രയോജനപ്പെടുകയും ചെയ്യും. ഒരാൾ രാജ്യത്തിൻെറ ഏതു ഭാഗത്തു താമസിച്ചാലും, ഒരാൾക്കു ഏതു വിഷയത്തിൽ താല്പര്യമുണ്ടായാലും ഇഷ്ടവും ആവശ്യവുമുള്ള പുസ്തകങ്ങൾ സൗജന്യമായി എത്തിച്ചുകൊടുക്കുവാൻ എല്ലാവ്യവസ്ഥകളും അന്നുണ്ടായിരിക്കും. അപ്പോൾ ആ ജനതയുടെ ജീവിതത്തിൽ എത്ര സാരമായ ഒരു വ്യത്യാസമാണു് വന്നുചേരുക എന്നു ഊഹിക്കാവുന്നതാണു്. ഇംഗ്ലണ്ടിലെ പുനഃസംഘടനയ്ക്കായി തയ്യാറാക്കിയ ബെവറിഡ്ജ് പദ്ധതിയിൽ പ്രസ്താവിച്ച ദാരിദ്ര്യം; ദുഃഖം, രോഗം മുതലായ ദുർമ്മൂർത്തികൾക്കു അന്നു അവിടെ ഇടമുണ്ടായിരിക്കുന്നതല്ല. പ്രബുദ്ധതയും സമ്പത്തും ആരോഗ്യവും സംസ്കാരവും അവിടെ അഭംഗുരമായിവിളയാടും. ഇന്നത്തെ ചെറുകുട്ടികൾക്കു വേണ്ടപോലെ ഗ്രന്ഥാലയസൌകര്യങ്ങൾ നൽകുന്നതിൻെറ വിദൂരഭാവിയിലുള്ള പരിണതഫലം അതായിരിക്കും.

## II

ഗ്രന്ഥാലയങ്ങളുടെ സ്ഥിതിനോക്കിയാൽ ആ രാജ്യങ്ങളുടെ നില ഇന്നും തികച്ചും തൃപ്തികരമല്ലെങ്കിലും ഇന്നത്തെ നിലയ്ക്കു് എത്തുവാൻതന്നെ അവർ എത്രകാലം മുമ്പു പ്രയത്നം ആരംഭിച്ചിരിക്കുന്നുവെന്നു നോക്കുക. ഏകദേശം ഒരു നൂററാണ്ടോളമായി ഈ ലക്ഷ്യംവെച്ചു് അവർ നിരന്തരം പ്രവർത്തിച്ചുവരുന്നു. യൂറോപ്പിലെയും അമേരിക്കയിലേയും ഗ്രന്ഥാലയ പ്രസ്ഥാനത്തിൻെറ പുരോഗതിയെ വിവരിച്ചുകൊണ്ടു എഡ്വേർഡ് എഡ്വേഡ്സ് എന്നാളൊരാൾ റോയൽ സ്റ്റാററിസ്റ്റിക്കൽ സൊസൈററിക്കു 1848-ൽ ഒരു റിപ്പോർട്ടു് സമർപ്പിച്ചു. അതിൽ ഒരിടത്തു അദ്ദേഹം ഇങ്ങിനെ പ്രസ്താവിക്കുകയുണ്ടായി. "ഗ്രന്ഥാലയത്തിൻെറ ഉപയോഗം വർദ്ധിപ്പിക്കുവാനുള്ള—ഏററവും ഉൽകൃഷ്ടരായ ചിന്തകന്മാരുടെ ആശയഗതികളും ആദർശങ്ങളും പ്രചരിപ്പിക്കുവാനുള്ള ഏതൊരു

ഉദ്യമവും ഇന്ന സമുദായത്തിൽ കാണുന്ന എല്ലാ അഴിമതികളെയും അനീതികളെയും അവസാനിപ്പിക്കുവാൻ കാരണമാകുന്നു. സ്വാർത്ഥികളായധനലോഭികളുടെയും അധികാരലോഭികളുടെയും പിടിയിൽനിന്ന അതു ജനങ്ങളെരക്ഷിക്കുകയും ചെയ്യുന്നു." 1850-ൽ ഇംഗ്ലണ്ടിൽ ഒന്നാമത്തെ ലൈബ്രറിആക്ട്പാസ്സാക്കി. അതിനുശേഷം ഏകദേശം അമ്പതുകൊല്ലം കഴിഞ്ഞിട്ടാണ് ഗ്രന്ഥാലയബന്ധുക്കളിൽ അഗ്രഗണ്യനായ ആൻഡ്രു കാർനെഗി തന്റെ സീമയില്ലാത്ത സമ്പത്തും ധനവിതരണത്തിൽ നവീനമായ ആദർശങ്ങളും കൊണ്ടു രംഗത്തുവന്നതു്. അക്കാലത്തിനകത്തു ലൈബ്രറികൾ നടത്താൻ അഞ്ഞൂറോളംലൈബ്രറികമ്മിററികൾ ഇംഗ്ലണ്ടിൽ സ്ഥാപിച്ചുകഴിഞ്ഞിരുന്നു.

"കുതിരയെ ആററിൻ തീരത്തേക്കു കൊണ്ടുപോവുക എളുപ്പംതന്നെ. പക്ഷെ അതിനെവെള്ളംകുടിപ്പിക്കുവാൻ വിഷമമാണ്" എന്ന ഒരു പഴമൊഴിയുണ്ടല്ലൊ. അതുപോലെ ലൈബ്രറികൾ സ്ഥാപിക്കുക എളുപ്പമായിരുന്നു; പക്ഷെ അവയെ ഫലപ്രദമായ രീതിയിൽ ഉപയോഗപ്പെടുത്തുക വിഷമമാണെന്നുതെളിഞ്ഞു. വായിക്കുക എന്ന പതിവു വളരെപതുക്കെ വളർന്നുവന്നു. ആരംഭത്തിൽ വളരെ കുറച്ചുപേർ മാത്രമേ ലൈബ്രറികളെ ഉപയോഗിക്കുവാൻ മുന്നോട്ടുവന്നുള്ളു. അവരിൽതന്നെ മിക്കവരും പുസ്തകങ്ങൾ വായിച്ചിരുന്നതു വെറുതെ സമയം പോക്കാനോ, സമയം"കൊല്ലാ"നൊ മാത്രമായിരുന്നു. ജീവിതത്തെ ഉൽകൃഷ്ടവും സുഖസമൃദ്ധവും ആക്കുവാൻ ഏററവും ആവശ്യമായ ഒരു പ്രവർത്തനമാണ് വായന എന്ന ബോധം എത്രയോചുരുക്കം ആളുകൾക്കു മാത്രമേ ഉണ്ടായിരുന്നുള്ളു. ലൈബ്രറികളുടെ സാരമായ ഒരു ന്യൂനത അപ്പോൾപ്രത്യക്ഷപ്പെട്ടു. സൂക്ഷ്മമായി ചിന്തിച്ചു നോക്കുമ്പോൾ ഒരു ഗ്രന്ഥാലയം എന്നുവെച്ചാൽ എന്താണ്? ഒരു വിധത്തിൽ നോക്കിയാൽ നിർജ്ജീവമായ ആശയങ്ങളുടെ ഒരു ഭണ്ഡാഗാരം മാത്രമാണ് അതു്. ആയതു സജീവമായിത്തീർന്ന് ജ്ഞാനവും ബോധവും പ്രദാനം ചെയ്യണമെങ്കിൽ വ്യക്തിപ്രഭാവത്തിന്റെ ചൈതന്യം അതിൽ പ്രവർത്തിക്കേണ്ടിയിരിക്കുന്നു; അതാണ്ലൈബ്രേറിയന്റെ സ്ഥാനവും പ്രാധാന്യവും. എന്നാൽ അതുകൊണ്ടു മാത്രം മതിയാവുന്നില്ല. മററു പല സദ്സ്വഭാവങ്ങളെയും പോലെതന്നെ വായിക്കുക എന്നശീലവും ചെറുപ്പത്തിൽതന്നെ ആരംഭിക്കേണ്ടതും ആദ്യഘട്ടങ്ങളിൽ വിശേഷിച്ചു നിഷ്കൃഷ്ടമായ പരിചരണത്തിന്ന വിധേയമായി വളർന്നു വരേണ്ടതുമാണ്. ഗ്രന്ഥാലയ പ്രസ്ഥാനത്തിന്റെ അടിത്തറ ഇന്ന കുട്ടികൾക്കു നൽകുന്ന ഗ്രന്ഥാലയ സൌകര്യങ്ങളാണെന്നാർത്ഥം.

ഈ വസ്തുത മനസ്സിലായതോടുകൂടി മിക്ക നല്ല ലൈബ്രറികളും, ബാലവിഭാഗങ്ങൾ ഏർപ്പെടുത്തി. പ്രായത്തിനും വളച്ചക്കും യോജിച്ചതരത്തിലുള്ള കസാല, മേശ, അളമാര മുതലായവ, അവക്കു രസിക്കുന്ന വിഷയങ്ങളെ രസിപ്പിക്കുന്ന രീതിയിലെഴുതി നല്ല കടലാസിൽ, വലിയ അക്ഷരത്തിൽ, വിവിധ വർണ്ണത്തിലുള്ള ചിത്രങ്ങളോടു കമനീയമായി അടിച്ചിറക്കിയ പുസ്തകങ്ങൾ, കുട്ടികൾക്കു പ്രത്യേകമായുള്ള മാസികകൾ, ചിത്രശാല, നാടകവേദി, പ്രസംഗത്തിനും കഥകൾ കേൾക്കുവാനുമുള്ള സൌകര്യം ഇങ്ങിനെ ഗ്രന്ഥാലയം കുട്ടികൾക്കു ഒരു മുഖ്യ ആകർഷണകേന്ദ്രമായിത്തീർന്നു. സ്വീഡൻരാജ്യത്തിന്റെ തലസ്ഥാനമായ സ്റ്റോക്ക്ഹോം നഗരത്തിൽ ഇത്തരത്തിൽ മനോഹരമായ ഒരു ബാലവി

ഭാഗം ഞാൻ കാണുകയുണ്ടായി. ബാല ന്മാക്കും യുവാക്കൾക്കും പ്രത്യേകവിഭാഗ ങ്ങൾ ഏർപ്പെടുത്താത്ത ഒന്നാന്തരം ലൈ ബ്രറികൾ ഇക്കാലത്തു പാശ്ചാത്യരാജ്യങ്ങ ളിൽ വളരെ അപൂർവ്വമാണെന്നു പറയാം. ഇങ്ങിനെ നാനാവിധത്തിലും പ്രയത്നിക്കു ന്നതിന്റെ ഫലവും വളരെ വേഗത്തിൽ തെളിഞ്ഞു കാണുന്നുണ്ട്. വർഷംപ്രതി അ ധികമധികം ജനങ്ങൾ ലൈബ്രറികളെ ഉപയോഗപ്പെടുത്തിവരുന്നു. മേൽ സൂചിപ്പി ച്ച ബെയ്ക്ക്‌വെൽ എന്ന ഗ്രാമത്തിൽ നൂറു ശതമാനം നിവാസികളും ഇന്നു ലൈബ്രറി ഉപയോഗപ്പെടുത്തിവരുന്നുണ്ട്. ലൈബ്ര റികളുടെ പ്രാധാന്യം വിദ്യാലയാധികൃത ന്മാരും നല്ലപോലെ മനസ്സിലാക്കിയിരി ക്കുന്നു. മിക്ക കൌണ്ടി (ജില്ല) കൌൺസി ലുകളുടെയും സ്കൂൾ കമ്മിററികൾ അവരു ടെ ലൈബ്രറിഫണ്ടുകൾ ലൈബ്രറി കമ്മി ററികളെ ഏല്പിക്കുകയാണ് ചെയ്യുന്നതു്. എന്നുമാത്രമല്ല സ്കൂൾലൈബ്രറികളിലെ ല്ലാം ഇപ്പോൾ പതിവായി സാങ്കേതിക പ രിശീലനം സിദ്ധിച്ച പ്രവർത്തകരെ നിശ്ച യിച്ചുവരുന്നുണ്ട്. ആ ഉദ്യോഗസ്ഥൻ അ താതു ജില്ലയിലെ പ്രധാന ലൈബ്രേറിയ ന്റെ ഉപദേശപ്രകാരവും കാര്യങ്ങൾ നി ർവ്വഹിച്ചുവരുന്നു. ഇങ്ങിനെ വകുപ്പുകൾ ത മ്മിൽ യോജിപ്പിച്ചു ഭരണം നടത്തുകയാ ണെങ്കിൽ അനാവശ്യമായ ധനവ്യയം കൂ ടാതെ കഴിക്കുവാനും കാര്യക്ഷമത പൂർവ്വാ ധികം വർദ്ധിപ്പിക്കുവാനും നിഷ്പ്രയാസം സാധിക്കും.

ഇങ്ങിനെ ഏകദേശം ഒരു നൂററാണ്ടോ ളം വിവിധരീതിയിലുള്ള പരീക്ഷണങ്ങൾ നടത്തിയും വിവിധ പദ്ധതികളിലുള്ള ഗു ണദോഷങ്ങൾ നിഷ്കൃഷ്ടമായി പരിശോ ധിച്ചും കഴിഞ്ഞശേഷം ഗ്രന്ഥാലയങ്ങളു ടെ പ്രവർത്തനത്തിനു ഏററവും സുഗമമായ മാർഗ്ഗം പാശ്ചാത്യരാജ്യങ്ങളിലെ വിദഗ്ദ്ധ ന്മാർ ഇപ്പോൾ വശമാക്കിയിരിക്കുന്നു. എ ല്ലാ പൌരന്മാക്കും ആജീവനാന്തം സ്വ യം വിദ്യാഭ്യാസം തുടരുവാനും തങ്ങൾക്കു ലഭിക്കുന്ന ഒഴിവുസമയം അവരവക്കും സമു ദായത്തിനും ഉൽകൃഷ്ടമുണ്ടാകത്തക്കവിധം ഉപയോഗപ്പെടുത്തുവാനും ഗ്രന്ഥാലയപ്ര സ്ഥാനം ഇന്നു ശൈശവം മുതല്ക്കുതന്നെ സൌകര്യം തരുന്നുണ്ട്.

## III

എന്നാൽ ഇന്ത്യയിലെ സ്ഥിതിയോ? ക ഴിഞ്ഞ ഒരു നൂററാണ്ടുകാലത്തു് മററു രാജ്യ ക്കാർ നല്ല അടിയുറപ്പോടുകൂടി ഗ്രന്ഥാല യവ്യവസ്ഥ ഏർപ്പെടുത്തിയപ്പോൾ നമ്മൾ ഈ പ്രസ്ഥാനത്തിന്റെ ആവശ്യമോ പ്രാ ധാന്യമോ കേവലം മനസ്സിലാക്കാതെ സുഷുപ്തിയിൽ മുഴുകിയിരിക്കയായിരുന്നു. ഇയ്യിടെമാത്രമെ നാം ഉണന്നു പ്രവർത്തിക്കു വാൻ ആരംഭിച്ചിട്ടുള്ളൂ. ഇതരരാജ്യക്കാർ ഇന്നു എത്തിക്കഴിഞ്ഞ സ്ഥിതി പ്രാപിക്കു വാൻ നാം ഒരു നൂററാണ്ടുകാലം തികച്ചും കാത്തിരിക്കേണമെന്നുണ്ടോ? വേണ്ടെന്നുത ന്നെയാണ് എനിക്കു തോന്നുന്നതു്. മററു ള്ള രാജ്യക്കാർക്കു നേരിട്ട അബദ്ധങ്ങളും അ വർ പഠിച്ച പാഠങ്ങളും വേണ്ടപോലെ മനസ്സിലാക്കി നേർവഴിക്കു പരിശ്രമിക്കു മെങ്കിൽ ഒരു തലമുറയിലകത്തുതന്നെ നമു ക്കു് അവരുടെ നിലയെത്തുവാൻ കഴിയും.

ദക്ഷിണഭാരതത്തിന്റെ സ്ഥിതി മാത്രം ചിന്തിക്കുകയാണെങ്കിൽ ഒരു തലമുറയ്ക്കു മു മ്പുതന്നെ ഇക്കാര്യത്തിൽ അഗ്രേസരകയാ യിരുന്നുവെന്നുള്ളതു എത്രയും ചാരിതാർത്ഥ്യ ജനകമാണ്. 1928-ൽ സ്ഥാപിച്ചകാലം

മുതൽ പൊതുജനാഭിപ്രായത്തെ ഉണർത്തുവാനും വേണ്ട വഴിക്കു നയിക്കുവാനും മദിരാശി ഗ്രന്ഥാലയസംഘം അശ്രാന്തപരിശ്രമം ചെയ്തുവന്നിട്ടുണ്ട്. സ്ഥലത്തെ പ്രമുഖ പത്രങ്ങളുടെ പിൻതുണ അതിന് എപ്പോഴും ലഭിക്കുകയുണ്ടായി. ഒരു പബ്ളിക് ലൈബ്രറി ആക്ട് പാസ്സാക്കേണ്ടതു അത്യാവശ്യമാണെന്നു ഏകദേശം 16 കൊല്ലം മുമ്പുതന്നെ സംസ്ഥാനത്തിലെ തദ്ദേശഭരണസ്ഥാപനങ്ങളെക്കൊണ്ടു ആ സംഘം അഭിപ്രായം പുറപ്പെടുവിച്ചു. പലവിധത്തിലും ഇത്തരം ഒരു നിയമനിർമ്മാണത്തിനു അതു സാധാരണജനങ്ങളെ ഒരുക്കുകയുണ്ടായി. മദിരാശി സർവകലാശാല ലൈബ്രറി ഏററവും നവീനരീതിയിൽ വളർത്തികൊണ്ടു വന്നിരിക്കുന്നു. അതു് ഇന്നു ദക്ഷിണഭാരതത്തിലെ ഗ്രന്ഥാലയങ്ങൾക്കു ഒരുൽകൃഷ്ടമാതൃകയാണെന്നു് സധൈര്യം അഭിമാനിക്കാം. സ്കൂളുകളിലെ ഗ്രന്ഥാലയങ്ങൾക്കു ഒരു നവജീവൻ നൽകുവാനും ആ സംഘം വിജയസമേതം പരിശ്രമിച്ചുവന്നിട്ടുണ്ട്.

സൈദാപ്പെട്ട് ടീച്ചേഴ്സ് കോളേജിൽ പ്രതിവർഷം ട്രയിനിംഗ് കഴിക്കുന്ന അദ്ധ്യാപകന്മാർക്കു വേണ്ടി ഗ്രന്ഥാലയ പ്രസ്ഥാനത്തെപ്പററി തുടർച്ചയായി ഞാൻ പ്രസംഗങ്ങൾ ചെയ്തുവന്നിട്ടുണ്ട്. ഇതിനു് പുറമെ വിദ്യാഭ്യാസഡിപ്പാർട്ടുമെണ്ടിൻെറ ക്രിസ്ത്മസ്സ് കാലങ്ങളിലും നാലുകൊല്ലത്തോളം തുടർച്ചയായി ഇത്തരം ക്ലാസ്സുകൾ നടത്തിയിരുന്നു. നൂറുകണക്കിൽ അദ്ധ്യാപകന്മാർ അവയിൽ സംബന്ധിക്കുകയുണ്ടായി. ഇങ്ങിനെ ഗ്രന്ഥാലയപ്രസ്ഥാനത്തിൻെറ നാനാഭാഗങ്ങളിലും പ്രചരിപ്പിക്കുവാൻ ഞങ്ങൾക്കു സാധിച്ചിട്ടുണ്ട്.

ഡിസ്ട്രിക്ട് മുനിസിപ്പാലിട്ടീസ് ആക്ട് അനുവദിച്ച അധികാരങ്ങൾ ഉപയോഗിച്ചു് സ്വന്തം ലൈബ്രറികൾ പാലക്കാട്ട്, കോഴിക്കോട്ട്, തലശ്ശേരി, കണ്ണൂർ, മംഗലാപുരം മുതലായ മുനിസിപ്പാലിററികൾ നടത്തിവരുന്നുണ്ട്. ആന്ധ്രദേശത്തിലെ മിക്കനഗരങ്ങളിലും തമിഴ് നാട്ടിലെ ചില നഗരങ്ങളിലും സ്വകാര്യസംഘങ്ങൾ തന്നെ ഇത്തരം ലൈബ്രറികൾ നടത്തിവരുന്നു. അംഗങ്ങളിൽനിന്നു മാസംപ്രതി കിട്ടുന്ന വരിസംഖ്യമാത്രമാണ് അവയുടെ ധനാഗമമാർഗ്ഗം. എങ്കിലും ഇതൊരു ആരംഭം മാത്രമേ ആകുന്നുള്ളൂ. ഗ്രന്ഥാലയസൗകര്യങ്ങൾ ഇല്ലാത്ത പ്രദേശങ്ങൾ ഇനിയും എത്രയോ അധികമുണ്ട്. ഉള്ള ദിക്കിൽ തന്നെ അവ വേണ്ടത്രയുണ്ടെന്നു ഇനിയും പറഞ്ഞുകൂട. ശ്രീ കനകസഭായിപിള്ള എന്ന റിട്ടയാർഡ് എൻജിനീയറാണ് മന്നാർഗ്ഗുഡി എന്ന സ്ഥലത്തു 1929-ൽ ഒന്നാമത്തെ ലൈബ്രറി വാഹനം ഏർപ്പെടുത്തിയതു്. ഇത്തരം സഞ്ചാര ലൈബ്രറികൾ സ്ഥാപിക്കുവാൻ തഞ്ചാവൂരിലെയും മധുരയിലെയും ഡിസ്ട്രിക്ട് ബോർഡുകളും മുന്നോട്ടുവന്നു. മററു ബോർഡുകളും ഈ വഴിക്കു പരിശ്രമം ആരംഭിച്ചപ്പോഴേക്കു രണ്ടാംലോകയുദ്ധം വന്നു; എല്ലാം കുഴപ്പമായി. ഇത്തരം പുതിയ ഉദ്യമങ്ങൾക്കു ധൈര്യമോ ധനമോ ഇല്ലെന്നുവന്നു.

## IV

എന്നാൽ ഈ പ്രാരംഭ പരിചയങ്ങളും അനുഭവങ്ങളും ഞങ്ങൾക്കു വളരെ ഉപയോഗപ്പെട്ടു. നമ്മുടെ മാതൃഭൂമി സ്വതന്ത്രയായതോടുകൂടി ഫലപ്രദമായി പ്രയത്നിക്കാനു

ള്ള അവസരം ഞങ്ങൾക്കുലഭിച്ചു. 1947-ൽ വിദ്യാഭ്യാസ മന്ത്രി ശ്രീ. ടി. എസ്. അവിനാശിലിംഗം ചെട്ടിയാരവർകളെ ഞാൻ ചെന്നുകണ്ടു് ഗ്രന്ഥാലയ പ്രസ്ഥാനത്തിൻെറ പുരോഗതിയെ സംബന്ധിച്ച വിശദമായ ഒരു നിവേദനപത്രം സമപ്പിക്കുകയുണ്ടായി. ലൈബ്രറി ബില്ലിൻെറ കരട്ടപകപ്പും, മൂപ്പതുകൊല്ലം കൊണ്ടു നടപ്പിൽ വരുത്തേണ്ട സവിസ്തരമായ ഒരു പരിപാടിയും, ഗ്രന്ഥാലയ പ്രവത്തകന്മാക്കു പരിശീലനം നൽകുക, ലൈബ്രറി കെട്ടിടങ്ങൾ നിമ്മിക്കുക, ലൈബ്രറിവാഹനങ്ങൾ (Book mobiles) വാങ്ങുക മുതലായവയെപ്പററി പരിപൂർണ്ണമായ ഒരു പദ്ധതിയും ആ നിവേദനപത്രത്തിൽ അടങ്ങിയിരുന്നു. വിദ്യാഭ്യാസമന്ത്രി ബില്ലിൻെറ ആ കരട്ടപകർപ്പു് സ്വീകരിച്ചു. അടുത്തകൊല്ലത്തിൽ ഇന്ത്യയിലെ ഒന്നാമത്തെ ലൈബ്രറി ആക്റ്റ് പാസ്സാക്കി, 'ചരിത്രം നിമ്മിച്ചു' വെന്നുതന്നെ പറയാം. (മദിരാശിയിലെ 1948-ൽ xxiv-ാം ആക്റ്റ്. ഫോർട്ടുസെൻറു് ജോർജ്ജ് ഗസററിൽ 1949 ഫിബ്രവരി 8-ാംനു പ്രസിദ്ധംചെയ്തു.)

ഇന്ത്യയിൽ ഒന്നാമത്തെ ലൈബ്രറി ആക്റ്റ് പാസ്സാക്കിഎന്ന പ്രശസ്തിക്കു മദരാശി സംസ്ഥാനം അർഹമായിട്ടുണ്ടെങ്കിലും ആ ക്റ്റിലെ ചില വ്യവസ്ഥകൾ പുരോഗമനോന്മുഖമാണെന്നു പറഞ്ഞുകൂടാ. ആദ്യത്തെ കരട്ടബില്ലിൽ ഉണ്ടായിരുന്ന പ്രധാനമായ ചില വകുപ്പുകളെ നിയമസഭയിലെ സിലക്റ്റ്കമ്മിററി തീരെ അലങ്കോലപ്പെടുത്തിക്കളഞ്ഞിരിക്കുന്നു. സമുദായക്ഷേമത്തെ മാത്രം ലക്ഷ്യമാക്കിച്ചെയ്ത ഈ നിമ്മാണത്തിൽ കൂടി ചില കക്ഷിതാല്പര്യങ്ങളും അധികാരമോഹവും' 'ഇടംപിടിച്ചിരിക്കയില്ലേ' എന്നു ന്യായമായി ഊഹിക്കുവാൻ വഴിയുണ്ടു്. എൻെറ കരട്ടബില്ലിൽ വരുത്തിയിരിക്കുന്ന മാററങ്ങൾ അതു വരുത്തിയവക്കു് ഈ വിഷയത്തിൻെറ പലപ്രധാനവശങ്ങളിലുമുള്ള അജ്ഞതയെയാണു് സ്പഷ്ടമാക്കുന്നതു്. എല്ലാകമ്മിററികളിലേയ്ക്കും അംഗങ്ങളെനോമിനേററുചെയ്‌വാനുള്ള അധികാരം ഗവമ്മെണ്ടുതന്നെ കൈവശം വെച്ചിരിക്കുന്നതു് എത്രയും ആക്ഷേപാർഹമായിപ്പോയിരിക്കുന്നു; അതു കാലക്രമേണ ദുരുപയോഗപ്പെടാൻ വഴിയുണ്ടു്. ഗർഹണീയമായ പല അനന്തര ഫലങ്ങളും ഈയൊരു പിന്തിരിപ്പൻരീതിയിൽനിന്നു വന്നുചേരുമെന്നു തീർച്ചയാണു്. ലൈബ്രറികൾ നടത്താനുള്ള ബാദ്ധ്യത ഡിസ്ട്രിക്ട്ബോർഡു്, മുനിസിപ്പാലിററി മുതലായ സ്വയംഭരണ സ്ഥാപനങ്ങളെ ഏല്പിക്കുന്നതിനുപകരം ഇക്കാര്യത്തിനുവേണ്ടി പ്രത്യേകം ഒരു വകുപ്പുതന്നെ സൃഷ്ടിക്കുന്നതു് ഇന്നത്തെ നിലയ്ക്കു ഒട്ടും സഹായകരമല്ല. ഇക്കാര്യത്തിൽ പാശ്ചാത്യരാജ്യങ്ങൾ സ്വീകരിച്ച മാർഗ്ഗംതന്നെയാണു് നമുക്കും നല്ലതെന്നു എനിക്കു തോന്നുന്നു.

ഏററവും ആക്ഷേപാർഹമായി എനിക്കു തോന്നുന്ന വ്യവസ്ഥ ഇതാണു്. പുസ്തകങ്ങൾ പുറമേക്കു വായിക്കുവാൻ കൊണ്ടുപോകുന്നവരോടു പ്രത്യേക തോതിൽ ഫീസുവാങ്ങുവാൻ ഈ ആക്റ്റ് അനുവദിക്കുന്നുണ്ടു്. സൌജന്യമായി പുസ്തകങ്ങൾ വായനക്കാക്കു കൊടുക്കുവാൻ എന്ന ലക്ഷ്യത്തിലേയ്ക്കു് ഇതരരാജ്യങ്ങൾ പുരോഗമിക്കുമ്പോൾ നാം മാത്രം ഇങ്ങിനെ ചെയ്യുന്നതു് ഒരിക്കലും ന്യായീകരിക്കാവുന്നതല്ല. നോക്കുന്ന വിധിയുടെ ഒരു വികൃതി;

മദിരാശി ഈ പിന്തിരിപ്പൻ വ്യവസ്ഥ നിയമമാക്കുന്ന ഘട്ടത്തിൽ; ഞാൻ ലെയ്ക്ക്സക്സസ്സിൽ ഗ്രന്ഥാലയപ്രവർത്തകന്മാരുടെ അഖിലരാഷ്ട്ര സമിതിയിൽ സംബന്ധിക്കുകയായിരുന്നു. പൊതുജനങ്ങളുടെയും ഗ്രന്ഥാലയങ്ങളുടെയും ഇടയ്ക്കു വരിസംഖ്യ എന്ന മുള്ളുവേലി ഉണ്ടാവരുതെന്നു ശക്തിയായി വാദിച്ചു; പോരേ, വൈപരീത്യം! വായനക്കാരിൽനിന്നു വരിസംഖ്യ പിരിക്കുവാനുള്ള വകുപ്പിനെ ആക്ഷേപിച്ചുകൊണ്ടു് നിഷ്ഫലമായെങ്കിലും എതിർത്തിരുന്ന മദിരാശിയിലെ ദിനപ്പത്രങ്ങൾ ഞാൻ ഡെൽഹി വിമാനത്താവളത്തിൽ എത്തിയ ഉടനെ സുഹൃത്തുക്കൾ എനിക്കു തരികയുണ്ടായി.

വന്നുപോയ തെററു തിരുത്തുവാൻ ഇപ്പോഴും സമയം അതിക്രമിച്ചിട്ടില്ല. വായനക്കാരിൽ വരിസംഖ്യ പിരിക്കുവാനുള്ള വ്യവസ്ഥയെ റദ്ദ്ചെയ്തും, സംസ്ഥാനലൈബ്രറി കമ്മിററി കുറെക്കൂടി വ്യക്തമായ അധികാരങ്ങൾ നൽകിയും ഗവമ്മെണ്ടു് അംഗങ്ങളെ നോമിനേററ്ചെയ്യുന്ന പതിവു ആവുന്നത്ര ചുരുക്കിയും പ്രജായത്ത വ്യവസ്ഥ കഴിയുന്നതും വർദ്ധിപ്പിച്ചും ഈ ആക്ട് അനുസരിച്ചുള്ള ഉപനിയമങ്ങൾ ഗവമ്മെൻറിനു പുറപ്പെടുവിക്കാവുന്നതാണു്. (1949 ഡിസംബറിൽ ഈ ലേഖനം പ്രസിദ്ധം ചെയ്തശേഷം 1950 മാർച്ച് 14-ാംനു-ത്തെ ഫോർട്ട് സെൻറ് ജോർജ്ജ് ഗസററിൽ ഉപനിയമങ്ങൾ പ്രസിദ്ധം ചെയ്തിരിക്കുന്നു. ചൂണ്ടിക്കാണിച്ച ന്യൂനതകൾ കുറച്ചെല്ലാം അവക്കനുസരിച്ചു പരിഹരിക്കപ്പെട്ടിരിക്കുന്നു— വിവർത്തകൻ)

ഗവമ്മെണ്ടു് നോമിനേററ്ചെയ്ത ആളുകളെക്കൊണ്ടു നിറച്ച ഈ ലൈബ്രറികമ്മിററികൾക്കു കാര്യങ്ങൾ നേരെ നടത്തുവാൻ കഴികയില്ലെന്നുതന്നെയാണു് എനിക്കു തോന്നുന്നതു്. അവയ്ക്കു പകരം ഈ അധികാരങ്ങളെല്ലാം മുനിസിപ്പാലിററികളെയും ഡിസ്ട്രിക്ട്ബോർഡുകളെയും ഏല്പിക്കുകയായിരിക്കും നല്ലതു്.

V

ഗ്രന്ഥാലയപ്രസ്ഥാനം വേണ്ടപോലെ ഫലപ്രദമാകണമെങ്കിൽ ഗവമ്മെണ്ടു് പ്രാരംഭമായി ചെയ്യേണ്ടതു് ശരിയായ സാങ്കേതികപരിശീലനം സിദ്ധിച്ച വിദഗ്ദ്ധപ്രവർത്തകന്മാരെ സൃഷ്ടിക്കുകയാണു്. വർഷംപ്രതി അഞ്ഞൂറിനെയുള്ളവരെ അധികമധികം ആവശ്യമായിരിക്കും. ഈ പ്രസ്ഥാനത്തിലെ പ്രധാന പ്രവർത്തകന്മാരെയും ഉദ്യോഗസ്ഥന്മാരായി ഉദ്ദേശിക്കുന്നവരെയും ഡൽഹി സർവ്വകലാശാലപോലെയുള്ള ഒരു സർവ്വേന്ത്യാകേന്ദ്രത്തിൽ പരിശീലനത്തിനായി അയക്കണം; ഗ്രന്ഥാലയപ്രവർത്തകന്മാർക്കു പരിശീലനം നൽകുവാനുള്ള വ്യവസ്ഥ മദിരാശി സർവ്വകലാശാലയിൽ വർദ്ധിപ്പിക്കുകയുംവേണം.

വിദ്യാഭ്യാസമന്ത്രിക്കു ഞാൻ സമർപ്പിച്ച നിവേദനപത്രത്തിലെ പ്രധാന നിർദ്ദേശങ്ങൾ ഇവയാണു്. 50,000-ത്തിൽ അധികം ജനസംഖ്യയുള്ള 27 നഗരങ്ങളിൽ പ്രത്യേകം ലൈബ്രറികമ്മിററികൾ ഉണ്ടായിരിക്കണം. അവയുടെ വകയായി 27 കേന്ദ്രഗ്രന്ഥാലയങ്ങളും അവയുടെ കീഴിൽ 101 ശാഖാഗ്രന്ഥാലയങ്ങളും സ്ഥാപിക്കുകയുംവേണം. അപ്പോൾ മദിരാശി നഗരത്തിൽ 35-ം, മധുരയിൽ 9-ം, തൃശ്ശിനാപ്പള്ളി, കോയമ്പത്തൂർ, കോഴിക്കോട്ട് എന്നീ നഗരങ്ങളിൽ 5-ംവീതം ശാഖാഗ്രന്ഥാലയങ്ങൾ ആവശ്യമായിരിക്കും. നഗരങ്ങളുടെ പുറമെയുള്ള നിവാസി

കളുടെസൗകര്യത്തിനായിഓരോജില്ലയിലും ഓരോ കേന്ദ്രഗ്രന്ഥാലയവും എല്ലാജില്ലകളിലുംകൂടി 985 ശാഖാഗ്രന്ഥാലയങ്ങളും ആവശ്യമാവുമെന്നുകണക്കാക്കിയിരുന്നു. 13,132 വലിയ ഗ്രാമങ്ങളിലും 21,693 ചെറിയ ഗ്രാമങ്ങളിലും മാസത്തിൽ രണ്ടുപ്രാവശ്യം പുസ്തകങ്ങൾഎത്തിച്ചുകൊടുക്കുവാൻ 1019 മോട്ടോർ വാനുകളും ആവശ്യമാണ്. അവയിൽ ഒരോന്നിലും ഏകദേശം 2000 ത്തോളം നല്ല പുസ്തകങ്ങൾ നാട്ടുകാർക്ക് ഇഷ്ടംപോലെ നോക്കിയെടുത്തു വായിക്കുവാനുള്ള സൌകര്യവും ഉണ്ടായിരിക്കും. ഓരോ വാനിലും പരിശീലനംനേടിയ ഓരോ ഗ്രന്ഥാലയപ്രവത്തകനും കൂടിഉണ്ടെങ്കിൽ മാത്രമേ പുസ്തകങ്ങൾ വേണ്ടപോലെ പ്രയോജനപ്പെടുകയുള്ളൂ.

നഗരപ്രദേശങ്ങളിലെയും നാട്ടുപ്രദേശങ്ങളിലെയും കേന്ദ്രഗ്രന്ഥാലയങ്ങളും അതാതുസ്ഥലത്തുള്ള വിദ്യാലയങ്ങളും തമ്മിൽ അടുത്തബന്ധം സ്ഥാപിക്കേണ്ട ആവശ്യകതയും, അങ്ങിനെ ചെയ്യാനുള്ള ഒരു ക്രമീകൃതപദ്ധതിയും എന്റെ നിവേദനപത്രത്തിൽ ഉൾപ്പെടുത്തിയിരുന്നു. സംസ്ഥാനത്തിലെ 633-ഹൈസ്കൂളുകളിലും, 222 മിഡിൽ സ്കൂളുകളിലും 35,929 പ്രൈമറി സ്കൂളുകളിലും അത്യാവശ്യമുള്ള ചില ഗ്രന്ഥങ്ങൾ സൂക്ഷിച്ചിരിക്കണം. ശബ്ദകോശം, എൻസൈക്ലൊപ്പീഡിയ, ഡയരക്ടറി, ഈയർ ബുക്ക്, ആററ്ലസ് മുതലായവയും ശാശ്വതപ്രാധാന്യമുള്ള ചില ഒന്നാംകിട പുസ്തകങ്ങളും എല്ലാ വിദ്യാലയങ്ങളിലും സ്വന്തമായുണ്ടായിരിക്കണം. മററുതരത്തിലുള്ളസാധാരണപുസ്തകങ്ങൾ മാസത്തിലൊരിക്കലൊ മറ്റൊ ആവശ്യമനുസരിച്ചു കേന്ദ്രഗ്രന്ഥാലയത്തിൽനിന്നു വരുത്തി തിരിച്ചു കൊടുത്തു് വേറൊരു്സെററു്, വാങ്ങുവാനുള്ള സൌകര്യം നൽകിയാൽ മതി; അതു വളരെലാഭകരമായിരിക്കുകയും ചെയ്യും. എല്ലാ പ്രധാന വിദ്യാലയങ്ങളിലും പരിശീലനം കഴിഞ്ഞ ലൈബ്രേറിയന്മാർതന്നെ ആവശ്യമാണ്. എന്നാൽ മാത്രമേ കുട്ടികളുടെക്ലാസുമുറിയിലെ പാഠങ്ങളും സ്കൂളിന്റെ പുറത്തു നിന്നുലഭിക്കുന്ന അനുഭവങ്ങളും ലൈബ്രറിയിൽ നിന്നു കിട്ടുന്ന അറിവുമായി കൂട്ടിയിണക്കുവാൻ സാധിക്കുകയുള്ളൂ. അങ്ങനെചെയ്യുമ്പോൾ ക്ലാസുമുറിയിലെ പഠിപ്പിനോടു് കുട്ടികൾക്കു പലപ്പോഴും കാണുന്ന വെറുപ്പും വിരോധവും അവസാനിക്കും, ആ അദ്ധ്യാനം ഒരാനന്ദമായി മാറുകയും ചെയ്യും. വലിയ ക്ലാസുകളിൽ ഓരോ കുട്ടിയുടെയും പ്രത്യേകം അറിവും ആവശ്യകതയും ആഗ്രഹവും നോക്കാതെ ഒരൊഴുക്കൻമട്ടിൽ പ്രസംഗരൂപത്തിൽ നൽകിവരുന്ന വിവരണങ്ങൾ ചെറുബാലന്മാരുടെ ദൈവീകമായ ജിജ്ഞാസയെ വളർത്തുവാനല്ല കെടുത്തുവാനാണ് പലപ്പോഴും പ്രയോജനപ്പെടുന്നതു്. ഈ വിപത്തുകൂടാതെ കഴിക്കുവാൻ ലൈബ്രറിയെ ഉപയോഗപ്പെടുത്താവുന്നതാണ്, എന്നു മാത്രമല്ല പരസഹായംകൂടാതെ പുസ്തകങ്ങളും പത്രങ്ങളും മററും ഉപയോഗിച്ചു വിദ്യാഭ്യാസം സ്വയം തുടരുവാനുള്ള കഴിവു് ഇന്നത്തെ ലോകസ്ഥിതിയിൽ ഓരോ പൌരനും ആവശ്യമാണ്. എന്നാൽമാത്രമെ വളർന്നുവരുമ്പോൾ ജീവിതയാത്ര സുഖപൂർണ്ണമാക്കുവാൻ കഴികയുള്ളൂ. കുട്ടികളുടെ ഗ്രന്ഥശാല നടത്തുന്നതിനെപ്പററി ലഘുവായ ഒരു പരിശീലനമെങ്കിലും നേടിയ അദ്ധ്യാപകനായിരിക്കണം ചെറിയ സ്കൂളുകളിലുംകൂടി ലൈബ്രറിയുടെ മേൽനോട്ടം വഹിക്കുന്നതു്.

## VI

ഏകദേശം മുപ്പതുകൊല്ലം മുമ്പുവരെ പാശ്ചാത്യരാജ്യങ്ങളിലെ സ്കൂളുകളിലെ

പാരമ്പര്യവും പതിവുകളും ഗ്രന്ഥാലയങ്ങളുടെ പുരോഗതിക്ക അനുകൂലമായിരുന്നില്ല. അതുകൊണ്ടു് പബ്ളിക് ലൈബ്രറികൾ ബാലവിഭാഗങ്ങൾ പ്രത്യേകം ഏർപ്പാടുചെയ്യേണ്ടതായി വന്നു. ഇതു ചില വൈഷമ്യങ്ങൾ വർദ്ധിപ്പിച്ചു; എന്നു മാത്രമല്ല കുട്ടികളുടെ ജീവിതത്തിൽ ഉള്ള വൈരുദ്ധ്യം ഒന്നുകൂടി വർദ്ധിപ്പിക്കുകയും ചെയ്തു. വീട്ടിലെയും സ്കൂളിലെയും ജീവിതാനുഭവങ്ങൾതന്നെ വേണ്ടപോലെ പൊരുത്തപ്പെടുത്തുവാൻ ചെറുകിടാങ്ങൾ ആരംഭത്തിൽ കുറെ ഞെരുങ്ങുന്നതായി കാണാം. ലൈബ്രറികൂടി ആയപ്പോൾ ആ കുഴപ്പം കുറയുകയല്ല ചെയ്തതു്. ഈ നില ഒരു തലമുറയോളം തുടൎന്നുപോയി. ആ കുട്ടികൾ വളൎന്നു പൌരന്മാരായശേഷമേ ഈ വിഷമതയ്ക്കു ശരിയായ ഒരു പോംവഴി കണ്ടുപിടിക്കുകയുണ്ടായുള്ളൂ. വിദ്യാലയത്തിലെ ഗ്രന്ഥാലയവും പബ്ളിക് ലൈബ്ററിയും തമ്മിൽ അടുത്തബന്ധം ഉണ്ടാവുന്നതു് എല്ലാ നിലയ്ക്കും ആശാസ്യമാണെന്നു് ഇപ്പോൾ പരക്കെ ബോദ്ധ്യമായി വരുന്നുണ്ടു്. പക്ഷെ ചില സ്കൂളുകളിലെ ഗ്രന്ഥാലയ പ്രവൎത്തകന്മാർ ആ പഴയ പതിവു് കൈവിടാൻ വൈമനസ്യം കാണിക്കുന്നതായും കാണാം.

മററു രാജ്യങ്ങളിൽ വന്നുപോയ അബദ്ധങ്ങളിൽ നിന്നു ശരിയായ മാൎഗ്ഗം നമ്മൾ പഠിക്കേണ്ടതാണെന്നു മീതെ സൂചിപ്പിച്ചുവല്ലൊ. അതിനു പ്രധാനമായ ഒന്നാണു് ഇക്കാൎയ്യം. സ്കൂളുകളിലെ ലൈബ്ററികളും പബ്ളിക്ക് ലൈബ്ററികളും വേർതിരിച്ചു നിൎത്താൻ നാം അനുവദിക്കരുതു്. ക്ലാസുമുറിയിലെ പഠിപ്പിന്റെ നിയന്ത്രണം മുഴുവൻ വിദ്യാഭ്യാസ ഡയറക്ടൎക്കായിരിക്കുന്നതുപോലെ ലൈബ്ററി മുറിയിലെ പഠിപ്പു മുഴുവനും ലൈബ്ററി ഡയറക്ടരുടെ നിയന്ത്രണത്തിലായിരിക്കണം. അപ്പോൾ ഓരോ കുട്ടിക്കും തന്റെ വാസനകൾ തികച്ചും വികസിപ്പിച്ചു, കഴിവുകളുടെ പരമാവധിവരെ ഉയൎന്നുവളരാൻ നിഷ്പ്രയാസം സാധിക്കുകയുംചെയ്യും. ആ ഒരു സൌകര്യം ഓരോ വ്യക്തിക്കും നൽകുകയെന്നതാണല്ലൊ സംഘടിതമായ സമുദായ സംവിധാനത്തിന്റെ മുഖ്യോദ്ദേശം.

## VII

ഇങ്ങിനെ ഗ്രന്ഥാലയപ്രസ്ഥാനത്തിനു ക്ലിപ്തമായ ഒരു ലക്ഷ്യവും അതിനുള്ള മാൎഗ്ഗവും നിൎണ്ണയിച്ചു പ്രയത്നം ആരംഭിക്കുമ്പോൾ അവശ്യം ഗണിക്കേണ്ടതായ മൂന്നു പ്രധാന സംഗതികളുണ്ടു്. ഒരു ദീർഘകാലപരിപാടി നടപ്പിൽവരുത്തുമ്പോൾ ഇവയെ അവഗണിക്കുകയാണെങ്കിൽ ജനതയ്ക്കു ഇതിൽനിന്നു കൈവരുന്ന ഗുണം വളരെയധികം കുറഞ്ഞുപോകുന്നതായിരിക്കും.

ഒന്നാമതു് കുട്ടികൾക്കും മുതിൎന്നവൎക്കും പ്രായഭേദവും രുചിഭേദവും ബുദ്ധിശക്തിയുടെയും അറിവിന്റെയും ഏററക്കുറവും അനുസരിച്ചു് വിവിധ വിഷയങ്ങളെക്കുറിച്ചു് സാധാരണ വായിക്കാൻ കൊള്ളാവുന്ന പുസ്തകങ്ങൾ എഴുതി പ്രസിദ്ധംചെയ്യിക്കാൻ ഏർപ്പാടുചെയ്യണം. ഇത്തരം പുസ്തകങ്ങളുടെ അഭാവം നമ്മുടെ അദ്ധ്യാപനത്തെ ഇന്നു് എത്രമാത്രം നിഷ്ഫലമാക്കുന്നുണ്ടെന്നു ആവഴിക്കു പരിശ്രമിച്ചുവന്നവൎക്കു മാത്രമേ അറിഞ്ഞുകൂടു.

രണ്ടാമതു സാങ്കേതിക പരിശീലനം കഴിച്ച ഗ്രന്ഥാലയ പ്രവൎത്തകന്മാരുടെ ദൗർല്ലഭ്യം നമ്മുടെ മാൎഗ്ഗത്തിൽ സാരമായ ഒരു വിഘ്നമാണു്. നമ്മുടെ പ്ലാൻ പൂൎത്തിയായി നടപ്പിൽ വരുത്തുമ്പോൾ സാധാരണ ലൈബ്ററികൾക്കു 3000-വും

സ്കൂളുകളിലേയ്ക്കും കോളേജുകളിലേയ്ക്കും 1500-ം പ്രവൎത്തകന്മാർ ആവശ്യമായ് വരും, ഇന്ന് ഏകദേശം 300-ൽ കുറവേയുള്ളു. സംസ്ഥാനത്തിലെ മൂന്നു സൎവ്വകലാശാലകളും കൂടി ഉറവയത്നിച്ചാൽതന്നെ ഒരു കൊല്ലത്തിൽ 150-ൽ അധികംപേൎക്കു പരിശീലനം നൽകുവാൻ സാധിക്കുമെന്നു തോന്നുന്നില്ല അപ്പോൾ ഇന്നത്തെനിലയ്ക്കു മുപ്പതുകൊല്ലംകൊണ്ടു മാത്രമേ നമുക്കു വേണ്ടത്ര വിദഗ്ദ്ധ പ്രവൎത്തകന്മാരെ ലഭിക്കുകയുള്ളുവെന്നു വരുന്നു. എന്നാൽമാത്രമേ ഇംഗ്ലണ്ടു്, ഡെൻമാൎക്ക് എന്നീ രാജ്യങ്ങളുടെ നിലക്കെങ്കിലും നമുക്കു എത്തുവാൻ സാധിക്കുകയുള്ളു.

മൂന്നാമത്തേതു് ധനകാൎയ്യമാണ്. നമ്മുടെ ധനകാൎയ്യവകുപ്പിൻെറ പ്രവൎത്തനമെല്ലാം പുതിയ ഭരണഘടന നടപ്പിൽ വരുന്നതോടെ വളരെ മാറുന്നതായിരിക്കും. ഒരു പത്തുകൊല്ലത്തിനുശേഷം അതിൻെറ രൂപം എങ്ങിനെയിരിക്കുമെന്നു ഇന്നു കണിശമായി പറയുവാൻ പ്രയാസമാണ്. എങ്കിലും ഒന്നു മിക്കവാറും തീൎച്ചയാകുന്നു. കഴിഞ്ഞ നൂററാണ്ടിലെപ്പോലെ ചില പ്രത്യേക വ്യക്തികളുടെ കൈയിൽ ധനം കുന്നായി കൂടിക്കിടപ്പാൻ ഇനിയത്തെ ഗവൎമ്മെണ്ടു് അനുവദിക്കുന്നതായിരിക്കയില്ല. ആ കാൎയ്യം ക്രമേണ സാധിക്കുന്ന തരത്തിലായിരിക്കും മേലിൽ നികുതി ചുമത്തുന്നതിൻെറ രീതി. ഗവൎമ്മെണ്ടിൽ നിന്നു സഹായധനം വാങ്ങി സ്വകാൎയ്യവ്യക്തികളൊ സംഘങ്ങളൊ നടത്തുന്ന ലൈബ്രറികൾ ക്രമേണ കുറഞ്ഞുവന്നു, ഒടുവിൽ കേവലം ഇല്ലാതാവാനാണ് വഴികാണുന്നതു്. വിദ്യാഭ്യാസം വൈദ്യ സഹായം മുതലായ വകുപ്പുകൾക്കെന്നപോലെ ലൈബ്രറി വകുപ്പിനുള്ള ചിലവു പൊതുനികുതിയിൽനിന്നും സെസ്സുകളിൽ നിന്നുംതന്നെ വേണ്ടിവരുന്നതാണ്. നമ്മുടെ ഭരണഘടനയുടെ അവസാനരൂപം ഇനിയും നിൎണ്ണയിച്ചുകഴിഞ്ഞിട്ടില്ലാത്ത സ്ഥിതിക്കു കേന്ദ്രഗവൎമ്മെണ്ടൊ സ്റ്റേററ് ഗവൎമ്മെണ്ടൊ, തദ്ദേശഗവൎമ്മെണ്ടൊ ഈ ലൈബ്രറികളുടെ ചിലവിൻെറ ഭാരം വഹിക്കേണ്ടതെന്നു് ഖണ്ഡിതമായിപറയുന്നതു് ഒട്ടും ബുദ്ധിപൂൎവ്വമായിരിക്കയില്ല. അതെല്ലാം അടുത്ത ഭാവിയിൽ വേണ്ടപ്പെട്ടവർ കൂടിയാലോചിച്ചു തീൎച്ചപ്പെടുത്തേണ്ട ഒരു കാൎയ്യമാണ്. നാണ്യങ്ങളുടെ വിലയിൽതന്നെ മാററങ്ങൾ വളരെവേഗത്തിൽ വന്നുകൊണ്ടിരിക്കുന്ന ഈ ഘട്ടത്തിൽ ഗ്രന്ഥാലയങ്ങൾക്കു ഈ സംഖ്യ ആവശ്യമായിരിക്കുമെന്നു കണക്കാക്കുന്നതിനെക്കാൾ നല്ലതു് അതിന്നു ഒരു തോതുനിശ്ചയിക്കുന്നതായിരിക്കും. ആകെ ഗവൎമ്മെണ്ടു് ചിലവിൻെറ ആറേകാൽ ശതമാനമോ ഏതാണ് വലുതെന്നു വെച്ചാൽ അതു ലൈബ്രറികൾക്കു ന്യായമായി ചിലവുചെയ്യേണ്ട സംഖ്യയായിനമുക്കു കണക്കാക്കാം. ഇതാണ് മററു പരിഷ്കൃതരാജ്യങ്ങളിൽ പൊതുവെ സ്വീകരിച്ചു വന്നിട്ടുള്ളതത്വം. അല്ലെങ്കിൽ ഓരോ വ്യക്തിക്കും ആണ്ടൊന്നുക്കു് എട്ടണ മുതൽ ഒരു ഉറുപ്പികവരെ ലൈബ്രറിവകുപ്പിന്നായി ചിലവുചെയ്യണമെന്നു കണക്കാക്കിയാലും വിരോധമില്ല. അങ്ങിനെകണക്കു കൂട്ടിനോക്കുമ്പോൾ കാണാം പ്രാപ്യസ്ഥാനത്തുനിന്നു എത്രമാത്രം അകലെയാണ് നാമിന്നു സ്ഥിതിചെയ്യുന്നതെന്നു്; കഴിയുന്നവേഗം ആ ലക്ഷ്യത്തിലെത്തുവാൻ ആവുന്നവിധം പ്രയത്നിക്കുകയാണ് ഇന്നു ഓരോ പൌരൻെറയും കൎത്തവ്യം.

(വിവൎത്തകൻ:—മധുരവനം സി. കൃഷ്ണക്കുറുപ്പ്, 'കാൎയ്യദൎശി' കേരളഗ്രന്ഥാലയസംഘം,' കോഴിക്കോട്.)

—*—

# വ്യാസന്റെ ചിരി



**കുട്ടികൃഷ്ണമാരാരു്**

പാണ്ഡവന്മാരുടെ വനവാസകാലത്തെ തീൎത്ഥയാത്രയിൽ കൗശികീതീരത്തുള്ള പുണ്യമെന്ന ആശ്രമത്തിൽ ചെന്നപ്പോൾ അവരുടെ നേതാവായ ലോമശമഹൎഷി യുധിഷ്ഠിരനോടു പറഞ്ഞ കഥയാണിതു്.

അംഗരാജ്യത്തെ രാജാവായ ലോമപാദൻ ബ്രാഹ്മണരുടെ കാമത്തെ പാഴാക്കികളഞ്ഞതുകൊണ്ടാണത്രേ (തേനകാമഃകൃതോ മിഥ്യാ ബ്രാഹ്മണേഭ്യ ഇതിശ്രുതിഃ) ആ രാജ്യത്തു് മഴപെയ്യാതായി. അതിനു് പരിഹാരമായി ഒരു തപസ്വി ഉപദേശിച്ചതു് ഋശ്യശൃംഗനെന്ന ഋഷികുമാരനെ നാട്ടിലേക്കു് വരുത്തുവാൻ സാധിച്ചാലുടനെ മഴപെയ്തുകൊള്ളും എന്നാണു്. ആ ഋശ്യശൃംഗൻ, കശ്യപഗോത്രക്കാരനായ വിഭാണ്ഡകനെന്ന കൊടുംതപസ്വിക്കു് ഒരിക്കൽ ഉൎവ്വശി കളിക്കുന്നതു് കണ്ടപ്പോഴുണ്ടായ ബ്രഹ്മചര്യഭ്രംശംവഴി ഒരു മാൻപേടയിൽ ജനിച്ച പുത്രനാണു്. തന്റെ പുത്രനെങ്കിലും ഇത്തരം ഒരപകടം പററിപോകരുതെന്നു കരുതിയാവാം, വിഭാണ്ഡകൻ അവനെ മററു മനുഷ്യരുമായി ഇടപെടുവാൻ വിടാതെ, ലോകത്തിൽ സ്ത്രീയെന്നൊരു വൎഗ്ഗമുള്ള കഥപോലും അറിയിക്കാതെ ആശ്രമത്തിൽ തപസ്സ്വാദ്ധ്യായനിരതനായി വളൎത്തിപ്പോന്നു. ആ വിധം ലോകംകാണാതെ ആശ്രമത്തടങ്ങലിരിക്കുന്ന ഋശ്യശൃംഗനെ, അച്ഛനറിയാതെ നാട്ടിലേക്കു ഇറക്കുന്നതെങ്ങിനെ? രാജാവു് മന്ത്രിമാരുമായി ആലോചിച്ചു, നാട്ടിലെ വേശ്യാസ്ത്രീകളെ വിളിച്ചു, വല്ലപാടും അദ്ദേഹത്തെ കൊണ്ടുവരാനാവശ്യപ്പെട്ടു. എല്ലാവരും പേടിച്ചുനില്ക്കെ, ഒരു വൃദ്ധവേശ്യ ആ ചുമതലയേററു.

അവർ തോണികളിൽ ഒരു കൃത്രിമമായ ആശ്രമം ചമച്ചു, വയോരൂപസമ്പന്നകളായ ഏതാനും വേശ്യകളേയുംകൂട്ടി നദീമാൎഗ്ഗേണ ചെന്നു, ചാരന്മാർ മുഖേന വിഭാണ്ഡകൻ ആ ആശ്രമത്തിലില്ലാത്തതക്കമറിഞ്ഞു, തന്റെ ബുദ്ധിമതിയായ മകളെ പ്രയോഗിക്കേണ്ട വിദ്യയെല്ലാം ഉപദേശിച്ചയച്ചു. അവൾ ആ ആശ്രമത്തിൽ ചെന്നു കേറി, താനും ഒരു തപസ്വിയാണെന്ന ഭാവത്തിൽ ഋശ്യശൃംഗനോടു മുറപ്രകാരം കുശലങ്ങൾ ചോദിച്ചു. ആ യുവതപസ്വി സംഭ്രമാനന്ദങ്ങളോടെ പാദ്യാസനങ്ങൾ നൽകി അഭിവാദ്യം ചെയ്യുവാൻ ഭാവിച്ചു. പക്ഷെ ഒരു വേശ്യ ആൎഷാഭിവാദ്യം സ്വീകരിച്ചാൽ പാപമാകുമെന്നുവെച്ചാവാം, അവൾ 'ഞങ്ങളുടെ ധൎമ്മത്തിൽ അഭിവാദ്യം പതിവില്ല, പാദ്യം സ്വീകരിക്കാറുമില്ല' എന്നു പറഞ്ഞൊഴിഞ്ഞു. തുടൎന്നു അവൾ അദ്ദേഹത്തിനു് മുന്തിയ ചില പലഹാരങ്ങളും മാദകപാനീയങ്ങളും സുഗന്ധമാല്യങ്ങളും കൊടുത്തു. അദ്ദേഹം അവയുപയോഗിച്ചു ആ പുതു 'തപസ്വി'യോടൊപ്പം കളിച്ചുചിരിച്ചുകൂടി. അവൾ ഒരു തപസ്വിയെന്നപോലെ വിരുതോടെ ഒരു പന്താട്ടംനടത്തി; അതിനിടയിൽ പലവട്ടം അദ്ദേഹത്തിന്റെമേൽ മുടിയുരുമ്മി. അങ്ങനെ അദ്ദേഹം വികാരാവിഷ്ടനായി എന്നു കണ്ടപ്പോൾ 'അഗ്നിഹോത്രത്തിനുകാലമായി' എന്നും പറഞ്ഞു തന്റെ 'ആശ്രമ'ത്തിലേ

ക്ക തിരിച്ചുപോന്നു—പതുക്കെയും, കൂടെ കൂടെ തിരിഞ്ഞുനോക്കിക്കൊണ്ടും. ഋശ്യശൃംഗന്റെ,മനസ്സ്അവളോടൊപ്പംപോയി. ശൂന്യനായി, രോഗിയെപ്പോലെ ചൈതന്യമററ, നെട്ടവീർപ്പിട്ടുംകൊണ്ടിരിപ്പായി. വഴിയേ, തപോനിഷ്ഠകൾകൊണ്ടു് കണ്ണുകൾ പച്ചച്ചുചെങ്ങി, നഖാഗ്രത്തോളം രോമം മുററിമൂടിയ വിഭാണ്ഡകൻ സ്വാധ്യായമുരുവിട്ടുകൊണ്ടു വന്നെത്തി. അദ്ദേഹം മനോരാജ്യത്തിലാണ്ടിരിക്കുന്ന പുത്രന്റെ നിലകണ്ടു ചോദിച്ചു "ഉണ്ണി ചമതയൊരുക്കാത്തതെന്തു്? നീയിന്നു് അഗ്നിഹോത്രം കഴിച്ചുവോ? സ്രുക്കും സ്രുവവും മോറിയോ? നിനക്കെന്താണു് ഒരു പന്തികേടു്? ഞാൻ ചോദിക്കുന്നു, ആരേ ഇന്നിവിടെ വന്നതു്?"

ഋശ്യശൃംഗൻ പറഞ്ഞു. ഇന്നിവിടെ ജട മുററിയ ഒരു ബ്രഹ്മചാരി വന്നിരുന്നു—ഏറെ കുള്ളനല്ലാതെ, ഏറെ നെട്ടനല്ലാതെ, നല്ല അന്തസ്സുള്ള ഒരാൾ. സ്വർണ്ണനിറം, താമരയിതൾപോലുള്ള കണ്ണു്, കറുത്തമിഴി, ഒരു ദേവകുമാരനെപോലെതന്നെ. കറുത്തുമിനുത്തുനീണ്ടുപരിമളമുള്ള ജട നെററിതൊട്ടു രണ്ടായി പകുത്തു പൊൻചരടുകൊണ്ടു കെട്ടിയിരിക്കുന്നു. കാതിൽ രണ്ടു ചന്തമുള്ള വട്ടുകിടന്നു തിളങ്ങുന്നു ആകാശത്തിൽ മിന്നലെന്നപോലെ, കഴുത്തിൽ ഒരു ചരടും. കഴുത്തിനു്താഴെ രോമമില്ലാതെ മനംകവരുന്ന രണ്ടു മുഴപ്പുണ്ടു്. അരകട്ടസ്സാണു്, അരക്കെട്ടു് വളരെ വലുതും. മരവുരി ചുററി മറച്ചിട്ടും അദ്ദേഹത്തിന്റെ പൊന്നരഞ്ഞാണു്, ഈ എന്റേറതുപോലെ മിന്നുന്നു. അദ്ദേഹത്തിന്റെ കയ്യിലും, കാലിലും ഈ രുദ്രാക്ഷമാലപോലെ ചില അത്ഭുതവസ്തുക്കൾ ധരിച്ചിട്ടുണ്ടു്. അവ അദ്ദേഹം അനങ്ങുമ്പോളൊക്കെ പൊയ്ക്കയിൽ തിമിർക്കുന്ന അരയന്നങ്ങളെപ്പോലെ കൂകുന്നു. അദ്ദേഹത്തിന്റെ മരവുരി വളരെക്കേമം, നമ്മുടേതിനു് ആ ഭംഗിയില്ല. അദ്ദേഹത്തിന്റെ മുഖം കണ്ടാൽ അത്ഭുതമാവും; ഉരിയാടൽ കുയിൽകൂകുന്നതുപോലെ മനം കുളിർപ്പിച്ചു. അതുകേട്ടതുമുതൽ എന്റെ അന്തരാത്മാവിനു് വല്ലാത്തൊരു വലച്ചിൽ. വസന്തമാസത്തിൽ കാട്ടിൽ കാററ് അടിച്ചാലത്തെപോലുള്ള നറുമണം അദ്ദേഹത്തിൽനിന്നു പുറപ്പെട്ടിരുന്നു. അദ്ദേഹം ചേലുള്ള ഉരുണ്ടകായ് വലംകൈകൊണ്ടു് നിലത്തേയ്ക്കടിച്ചു. അതു നിലത്തു വീഴുംതോറും പൊന്തിപ്പൊന്തിവന്നു. അതടിച്ചിട്ടു് അദ്ദേഹം ഭംഗിയിൽ വട്ടംതിരിയുകയും ചെയ്തു. അച്ഛാ അദ്ദേഹത്തെ കണ്ടിട്ടു് വളരെ ഇഷ്ടവും രസവും തോന്നുന്നു അദ്ദേഹം എന്നെ കെട്ടിപ്പിടിച്ചു ജടപിടിച്ചു താഴ്ത്തി തന്റെ മുഖത്തെ എന്റെ മുഖത്തോടു മുട്ടിച്ചു ഒരൊച്ചപുറപ്പെടുവിച്ചു. അതെന്നെ കോരിത്തരിപ്പിച്ചു. എനിയ്ക്കദ്ദേഹം ചില പുതിയ കായ്കൾ തന്നു ഇവയൊന്നും രസംകൊണ്ടു് അവയോടൊക്കില്ല. അവയ്ക്കു് തോലില്ല. കുഴമ്പേയുള്ളു. നല്ല രസമുള്ള ചില കുടിനീരും ആ ഉദാരരൂപൻ എനിക്കു തന്നു. അതു കുടിച്ചതോടെ എനിക്കു് വല്ലാത്തൊരു തരിപ്പുണ്ടായി; നിലംതിരിയുന്നതുപോലെ തോന്നി. ഇവ അദ്ദേഹം ധരിച്ചിരുന്ന നിറപ്പകട്ടും മണവുമുള്ള മാലകളാണു്. തപസ്സുകൊണ്ടുജ്ജ്വലിക്കുന്ന അദ്ദേഹം ഇവ ഇവിടെ ഇട്ടേച്ചുംകൊണ്ടാണു് സ്വന്തം ആശ്രമത്തിലേയ്ക്കു് പോയതു്. അദ്ദേഹം പോയതോടുകൂടി എന്റെ മനസ്സ് കെട്ടിരിക്കുന്നു. ശരീരം ചുട്ടു നീറുന്നതുപോലെ തോന്നുന്നു. ഉടനെ എനിക്കു് അദ്ദേഹത്തിന്റെ അടുക്കലേയ്ക്കു പോയാൽ കൊള്ളാമെന്നുണ്ടു്. അല്ലെങ്കിൽ അദ്ദേഹം

ഇവിടെ വേണം. അച്ഛാ, ഞാൻ അങ്ങോട്ടുതന്നെ പോകട്ടെ? എന്തൊരു വ്രതചര്യയാണു് അദ്ദേഹത്തിന്റേതു്? ഞാൻ അദ്ദേഹത്തോടൊപ്പം തപസ്സുചെയ്യുവാൻ ആഗ്രഹിക്കുന്നു. ഉഗ്രവ്രതനായ അദ്ദേഹം ചെയ്യുന്നതുപോലെതന്നെ."

വിഭാണ്ഡകൻ പറഞ്ഞു: "ഉണ്ണീ, രക്ഷസ്സുകളാണിവററ, ആ അത്ഭുതരൂപം അഴകിയന്നതെങ്കിലും കൊടുംക്രൂരമാണു്. അവരെ എപ്പോഴും കാട്ടിൽ മുനിമാരുടെ തപസ്സിനു് മുടക്കം വരുത്തുവാൻ നോക്കി തെണ്ടുകയാണു്. പുണ്യലോകങ്ങളെ പ്രാർത്ഥിക്കുന്ന തപസ്വിമാർ ഒരുവിധത്തിലും അവററയോടിടപെടരുതു്. അതന്നാ കുടിനീർ മദ്യമാണു്. അതു് കുടിക്കരുതു്, പാപമാണു്......"

പുത്രനെ ഇങ്ങനെ 'ഇമ്പാച്ചി'പ്പേടി പേടിപ്പിച്ചതിനുശേഷം വിഭാണ്ഡകൻ അവളെതേടി പിടിക്കുവാൻ നോക്കി; മൂന്നുദിവസം മിനക്കെട്ടിട്ടും കണ്ടുകിട്ടാതെ ഒടുക്കം ആശ്രമത്തിലേയ്ക്കു മടങ്ങി.

വീണ്ടും അച്ഛൻ കായ്കൾ കൊണ്ടുവരാൻ പോയ തക്കത്തിൽ, ആ വേശ്യപ്പെൺകൊടി രണ്ടാമതും ചെന്നു. കണ്ടഉടനെ ഋശ്യശൃംഗൻ പാഞ്ഞുചെന്നു പറഞ്ഞു "പോവാം നമുക്കു് അങ്ങയുടെ ആശ്രമത്തിലേയ്ക്കു് പോവുക, എന്റെ അച്ഛൻ വരുന്നതിനു മുമ്പുതന്നെ......"

അദ്ദേഹത്തെ 'രാജാശ്രമ'ത്തിലേയ്ക്കു് കൊണ്ടുചെന്നപ്പോൾതന്നെ അംഗരാജ്യത്തു മഴപെയ്തു. രാജാവു് തന്റെ മകൾ ശാന്തയെ അദ്ദേഹത്തിന്നു് വിവാഹംചെയ്തുകൊടുത്തു. വിഭാണ്ഡകന്റെ കോപമൊഴിപ്പാൻ കുറെ ഗോപന്മാരെ ഏർപ്പെടുത്തിവിട്ടു. അവർ കശ്യപാശ്രമംവരെയുള്ള വഴിനീളെ പൈക്കളും കൃഷിയുമായി കൂടി.

അതാ വരുന്നു കോപംകൊണ്ടു് പൊട്ടിത്തെറിക്കുംപോലെയുള്ള വിഭാണ്ഡകൻ. അദ്ദേഹം മകനെ കാണാഞ്ഞു് തെണ്ടിതിരിഞ്ഞു വിശന്നു വലഞ്ഞു, 'രാജാവാവണം ഈ പണി പററിച്ചതെന്നൂഹിച്ചു ചമ്പാപുരി ചുട്ടുമുടിപ്പാനുള്ള വരവാണു്. ആ ഗോപന്മാർ കൈവണങ്ങി ചെന്നു് അദ്ദേഹത്തെ എതിരേററു സല്ക്കരിച്ചുണർത്തിച്ചു: "ഈ കൃഷിയും പൈക്കളുമെല്ലാം അവിടുത്തെ പുത്രന്റെ സ്വത്താണു്. അവിടേയ്ക്കു് എന്തിഷ്ടമാണു് ചെയ്തുതരേണ്ടതു്? അടിയങ്ങൾ അടിയാരാണു്, അരുളിചെയ്യുകയേവേണ്ടു." ഇതിൻവിധം ആ തപസ്വി നാട്ടുനീളെ രാജാവിനെപോലെപൂജിയ്ക്കപ്പെട്ടും മധുഭാഷണങ്ങൾ കേട്ടും കോപം ഒരുവിധം ആറി, അംഗരാജാവിന്റെ അടുക്കലെത്തി. അവിടെ സല്ക്കാരങ്ങൾക്കുശേഷം, സ്വർഗ്ഗത്തിൽ ദേവേന്ദ്രനെപോലെ വാണരുളുന്ന പുത്രനേയും മിന്നൽകൊടിപോലുള്ള പുത്രഭാര്യയേയും കണ്ടു ഉള്ളം തെളിഞ്ഞു. "ആവട്ടെ. പുത്രനുണ്ടായാൽ വീണ്ടും നീ ആശ്രമത്തിലേക്കു് വരണം." എന്നോതിച്ചു തിരിച്ചുപോയി.

ഋശ്യശൃംഗൻ അങ്ങിനെതന്നെചെയ്തു. ശാന്ത മററനേകം ഋഷിപത്നിമാരെപ്പോലെ, അദ്ദേഹത്തിന്റെ പരിചാരികയായി കൂടെപോയി.

* * *

ഭഗവാൻ വേദവ്യാസൻ ഈ കഥയിൽ ഒന്നു പൊട്ടിച്ചിരിച്ചിട്ടുള്ളതു് ആർക്കും കാണാം. അതു് എവിടെചെന്നു കൊള്ളുന്നു ?

ഋശ്യശൃംഗൻ അച്ഛനെ പറഞ്ഞുകേൾപ്പിച്ച വികൃതമായ ബ്രഹ്മചാരി വിവരണത്തിലൂടെയാണല്ലോ ആ ചിരി പൊട്ടിപ്പു

ററപ്പെടുന്നതു്. ആ നിലയ്ക്കു് ഋശ്യശൃംഗനാണു് ഇവിടെ പരിഹാസ പാത്രമെന്നു പലക്കും തോന്നാം. പക്ഷെ, അതല്ല, ആ പാവത്താനെ നാഗരികവ്യവഹാരങ്ങളിലും കാമവിഷയങ്ങളിലും ഇത്രമാത്രം മൂഢനാക്കിനിൎത്തിയ വിഭാണ്ഡകന്റെ നേക്കു് ആ പരിഹാസം പെട്ടെന്നു തിരിഞ്ഞൊഴുകുന്നു. എന്തെന്നാൽ ഋശ്യശൃംഗനെ ആ വിധം കെട്ടിനിൎത്തിയിട്ടും, ഇമ്പാച്ചിപേടിപ്പിച്ചിട്ടും, ഒരു ചെറിയപഴുതുകിട്ടിയപ്പോൾ അദ്ദേഹത്തിലുള്ള പ്രകൃതി പ്രേരണ സൎവ്വശക്തികളോടുംകൂടി തള്ളി പുറപ്പെട്ടു; അദ്ദേഹത്തേയും കൊണ്ടു് ഒററപാച്ചിൽ പാഞ്ഞു; എന്നുകാണിച്ചിട്ട, ആ നികൃഷ്ട നിരോധങ്ങളുടെ നിസ്സാരതയെ ഉദാഹരിക്കയാണല്ലോ കവി ചെയ്യുതു്.

എന്നാല്ല വിഭാണ്ഡകൻ സ്വപുത്രനു് ലഭിച്ച ആ അളവററഗോധനവും ദേവോചിതമായഐശ്വൎയ്യവും കാൺകെ കോപം ചുരുങ്ങി യൊടുങ്ങി പ്രസന്നനായി എന്നു വൎണ്ണിച്ചപ്പോൾ, വികാര നിരോധകനായ ആ കൊട്ടം തപസ്വിക്കു് സ്വന്തം കാമത്തെപോലും വേണ്ടതു അടക്കുവാൻ സാധിച്ചിട്ടില്ലെന്നുകൂടി കവി ഗൂഢമായി പരിഹസിച്ചിരിക്കുന്നു. എങ്കിലും, അദ്ദേഹം ഐശ്വൎയ്യലബ്ധിയിൽ ആകൃഷ്ടനായി ആ ഏകപുത്രനോടൊപ്പം നഗരത്തിൽകൂടി കളയാമെന്നു വിചാരിച്ചില്ല. പകരം, പുത്രനും ധൎമ്മാനസ്യൂതമായ നിൎദ്ദേശം കൊടുത്തു തപസ്സിന്നുതന്നെ തിരിച്ചുപോന്നു. എന്നു പറഞ്ഞപ്പോൾ അദ്ദേഹത്തിനു ആ പരിഹാസ്യതയിൽനിന്നും വിടുതികൊടുത്തു. ഓക്കാതെ പററിപോയ അബദ്ധം തക്കസമയത്തു തക്കവിധം തിരുത്തുന്ന ആൾ പരിഹാസ്യനല്ലല്ലോ. അങ്ങനെ വിഭാണ്ഡകനിലും വിദൂഷിയ്ക്കുന്ന വീണ്ടും തിരിഞ്ഞൊഴുകുന്ന

പരിഹാസം, പിന്നെ എങ്ങോട്ടു്? മററെങ്ങോട്ടുമല്ല, ശ്രോതാക്കളായ നമ്മളിലേയ്ക്കുതന്നെ. മനുഷ്യനിലുള്ള പ്രകൃതി പ്രേരണകളെ അനങ്ങരുതാത്തവിധം കെട്ടിയിട്ടാൽ തപസ്സു് സദാചാരം—തന്നിയെ ശരിപ്പെട്ടുകൊള്ളുമെന്ന മിഥ്യാസങ്കല്പത്തിൽ കുട്ടികളെ കണ്ണും ചെവിയും പൊത്തി വളൎത്തുകയും, ഒടുക്കം ആ പ്രകൃതി പ്രേരണ അരുതാത്ത പഴുതുകളിലൂടെ തലനീട്ടി പലപ്പോഴും അവരെ അപകടത്തിൽ പെടുത്തിയതായികണ്ടു പകച്ചു പോകയും പൊരുന്ന നമ്മുടെ സമുദായികജീവിതത്തിലേ തലമുറകളിലേയ്ക്കെല്ലാം അതു പരന്നൊഴുകുന്നു. അവർ അനുരൂപകളായ കന്യകമാരാലല്ല, വേശ്യകളാലായേയ്ക്കും ആകൎഷിയ്ക്കപ്പെടുക എന്ന ആപൽ സൂചനകൂടി ഈ കഥയിൽ ഉൾചേൎന്നിരിക്കുന്നു. ആദ്യമായി ഒരു വൃദ്ധവേശ്യയുടെ മേൽനോട്ടത്തിൽ ഒരു വേശ്യപ്പെൺകൊടിയാലാണല്ലോ ഋശ്യശൃംഗൻ വശീകരിയ്ക്കപ്പെട്ടതു്. അദ്ദേഹത്തിനാകട്ടെ, അതുവഴി ഒരു സാധ്വിയായ രാജകുമാരിയിൽ ചെന്നെത്തുവാനും ശ്രേയോമാൎഗ്ഗത്തിൽ നിന്നു അകന്നു പോകാതിരിപ്പാനും സംഗതിയായി. നാം നിയന്ത്രിച്ചുവളൎത്തുന്ന കുട്ടികളുടെ വികാരങ്ങൾക്കെല്ലാം അതുപോലെയുള്ള ഭാഗ്യം വന്നെത്തുമെന്നു പ്രതീക്ഷിക്കാൻ വകയില്ലല്ലോ. അവ എവിടെചെന്നു എങ്ങനെ കലാശിക്കുമെന്നു ആൎക്കുഹിയ്ക്കാം!

ഈ വ്യാസൻ സ്വസഹോദരനായ വിചിത്രവീൎയ്യന്റെ വിധവമാരിൽ സന്താനോല്പാദനത്തിനുവേണ്ടി താൻ ധൎമ്മാനുസാരേണ അവരോടു സംഗമിക്കേണമെന്നു വന്നപ്പോൾ, അതു വികൃതരൂപം പൂണ്ടു നിൎവ്വഹിച്ചു കൊടുത്ത ആളാണല്ലോ, അത്രയും വികാരാതീതനായ ഈ കവി കശ്യപഗോത്രക്കാരായ ആ എളിയതപസ്വിമാരെ ഇ

ങ്ങനെ പരിഹസിക്കയും അതോടൊപ്പം തന്നെ അവരെ അതിൽനിന്നു രക്ഷപെടുത്തുകയും ചെയ്യുതിന്റെ പിന്നിൽ ഗാഢമായ ഒരു സഹാനുഭൂതിയെ ഉള്ളു എന്ന—ഹാസസാഹിത്യത്തിന്റെ അപരിഹാര്യാംശമാണെന്നു് നമ്മളിൽ ചിലർ വിചാരിക്കുന്ന ശകാരം തരിമ്പുമില്ലെന്ന-കൂടി നാമിവിടെ ശ്രദ്ധിക്കേണ്ടതുണ്ടു്. കാരണം ഒരിക്കലും ഒരു ശ്രേഷ്ഠതയാണെന്നു പറവാൻ നിവൃത്തിയില്ലാത്ത പരിഹാസത്തിനു് കലാസൗന്ദര്യവും സംസ്കാരോൽകർഷവും കൈവരുന്നതു്, അതിന്റെ പിന്നിലുണ്ടായിരിക്കേണ്ടുന്ന ഈ സഹാനുഭൂതിയിൽനിന്നു മാത്രമാണു്.

ഇങ്ങനെയല്ലാതെ, വല്ലവരുടേയും വല്ല വൈകല്യവും-ശരീരവൈകല്യം മുതല്ക്ക കൈയ്യിൽ കിട്ടുന്നതും-എടുത്തുവെച്ചു, ഒന്നും കിട്ടിയില്ലെങ്കിൽ തങ്ങൾക്കിഷ്ടമുള്ള വല്ലതും ആരോപിച്ചുവെച്ചിട്ടെങ്കിലും, അയാളെ ലക്ഷ്യമാക്കി അപശബ്ദങ്ങൾ പുറപ്പെടുവിക്കുന്ന മട്ടിലുള്ള പരിഹാസം പരിഹാസം മാത്രമാണ്, ഹാസസാഹിത്യമല്ല.

സാഹിത്യത്തിൽ അതിനു വേണമെങ്കിൽ ഹാസാഭാസമെന്നോ പച്ചപരിഹാസമെന്നോ, അങ്ങാടിപരിഹാസമെന്നോ പേർ മാററി പറയണം. പച്ചശൃംഗാരമെന്നും ശൃംഗാരാഭാസമെന്നും, മൂരിശൃംഗാരമെന്നും പറയുന്നതുപോലെതന്നെ. വഴിനടന്നുപോകുന്ന ഒരു പെൺകിടാവിന്നു് കാൽവഴുതിപോയിട്ടോ, അരികത്തുകൂടെ പാഞ്ഞുപോയ ഒരു കാർ ചളി തെറിപ്പിച്ചിട്ടോ, അവളുടെ അഴകിയ വേഷത്തിൽ അഴുക്കായതു് കണ്ടാൽ അങ്ങാടിതെരുവിൽനിന്നു പുറപ്പെടുന്ന കൂക്കിവിളികളുടെ വിചിത്രങ്ങളായ രൂപാന്തരങ്ങൾ മാത്രമാണവ.

ഇത്രയും സാമാന്യമായി പറഞ്ഞതിൽനിന്നു ഏറെ തെററിദ്ധാരണ പററാതിരിപ്പാൻ വേണ്ടി ഒരു ഉദാഹരണംകൂടി ചൂണ്ടികാണിക്കാം. പാണ്ഡവന്മാരുടെ ഈ തീർത്ഥയാത്രയുടെ ഒടുക്കം ഗന്ധമാദനത്തിൽവെച്ചു പാഞ്ചാലിക്കുവേണ്ടി സൗഗന്ധികപുഷ്പം തേടിപ്പോകുന്ന ഭീമസേനനെ അദ്ദേഹത്തിന്റെ യുഗാന്തര ജ്യേഷ്ഠനായ ഹനുമാൻ വഴിതടഞ്ഞു പരിഹസിച്ച ഒരു സന്ദർഭമുണ്ടല്ലോ. അതിന്റെ പിന്നിലുള്ള അഗാധമായ ഭ്രാതൃവാത്സല്യത്തിനൊതിരായി മഹാഭാരതത്തിൽ ഒരക്ഷരവുമില്ല. ഈ കഥയെടുത്തു നമ്മുടെ ഒരു ഹാസസാഹിത്യസാമ്രാട്ടെഴുതിയ തുള്ളലിൽ ആ സഹോദരസമാഗമം എന്തായിരിക്കുന്നു എന്നു നോക്കുക. അവിടെ ഹനുമാൻ വഴിപോകുന്നവരെ ചെന്നു തടഞ്ഞു വഴക്കുണ്ടാക്കി അവരെ പൊതിരേ തെറിപറഞ്ഞു വിടുന്ന അങ്ങാടിക്കുരങ്ങും, ഭീമസേനൻ എത്ര തെറികേട്ടാലും നാണമില്ലാതെ ഒഴിച്ചുപോകാതെ അതിനൊക്കെ പകരം വീമ്പിളക്കുവാൻ മിനക്കെടുന്ന മേനി കണ്ടപ്പനുമായി മാറിയിരിക്കുന്നു. ഇത്തരം വാഗ്വ്യഭിചാരങ്ങളെ ഉൽകൃഷ്ടസാഹിത്യത്തിന്റെ പന്തിയിലിരുത്തുന്ന നമ്മുടെ വകതിരിവില്ലായ്മയെയാണു് ഞാനിവിടെ എതിർത്തിരിക്കുന്നതു്.

(വിശാലകേരളത്തിൽനിന്നു്)



# നോവലുകളും കഥകളും

| | | ക. | ണ. | സ. |
|---|---|---|---|---|
| 1. | പാപികൾ—പോഞ്ഞിക്കര റാഫി. | 2 | 0 | 0 |
| 2. | രണ്ടുലോകം—നാഗവള്ളി ആർ. എസ്. കുറുപ്പ് | 1 | 4 | 0 |
| 3. | തികഞ്ഞപെണ്ണ്—ഇ. എം. കോവൂർ | 1 | 0 | 0 |
| 4. | രണ്ടു ദിവസം—വെട്ടൂർ രാമൻനായർ | 1 | 4 | 0 |
| 5. | തകർന്തലമുറ—ലളിതാംബിക അന്തർജ്ജനം | 1 | 4 | 0 |
| 6. | പൂവമ്പഴം—കാരൂർ നീലകണ്ഠപ്പിള്ള | 1 | 4 | 0 |
| 7. | തുറന്നിട്ട ജാലകം—പി. സി. കുട്ടികൃഷ്ണൻ | 1 | 0 | 0 |
| 8° | ചുമട്ടുതാങ്ങി—നാഗവള്ളി | 1 | 8 | 0 |
| 9. | നിവേദനം—പൊൻകുന്നംവർക്കി | 1 | 4 | 0 |
| 10. | അവൻ വീണ്ടും വരുന്നു—സി. ജെ. തോമസ് | 1 | 0 | 0 |
| 11. | കന്യക—എൻ. കൃഷ്ണപിള്ള | 1 | 4 | 0 |
| 12. | ഹനേലെ—ഹാപ്റ്റ്മാൻ (പരി: ചങ്ങമ്പുഴ) | 1 | 8 | 0 |
| 13. | ഇരുട്ടിനുമുമ്പ്—ജി. ശങ്കരക്കുറുപ്പ് | 0 | 8 | 0 |
| 14. | ഒരുരാത്രി—പി. കേശവദേവ് | 0 | 6 | 0 |
| 15. | തകഴിയുടെ കഥകൾ—തകഴി ശിവശങ്കരപ്പിള്ള | 1 | 4 | 0 |
| 16. | ഭടന്റെ സ്വപ്നം—വെട്ടൂർ രാമൻനായർ | 1 | 4 | 0 |
| 17. | മറനീക്കൽ—ഇ. എം. കോവൂർ | 1 | 8 | 0 |
| 18. | ഗൃഹനായിക—കാരൂർ നീലകണ്ഠപ്പിള്ള | 1 | 0 | 0 |
| 19. | ഹരിണി—പയ്യമ്പള്ളി ഗോപാലപിള്ള | 1 | 0 | 0 |
| 20. | അണിയറ—പൊൻകുന്നംവർക്കി | 1 | 0 | 0 |
| 21. | രാഗപ്രഭ—കുര്യൻ തൈക്കടവിൽ | 1 | 0 | 0 |
| 22. | നിലവറയിലെ അസ്ഥിപഞ്ജരം (ഡിററക്ടീവ്) | 1 | 8 | 0 |
| 23. | അനശ്വരതയിലേക്കുള്ള ക്ഷണം—അബ്ബാസ് | 0 | 12 | 0 |
| 24. | നാളത്തെ നാകം—മാശ്ശേരി മാധവവാര്യർ | 1 | 0 | 0 |

## മററിനങ്ങൾ

| | | ക. | ണ. | സ. |
|---|---|---|---|---|
| 25. | സാഹിതീയം—കുററിപ്പുഴ കൃഷ്ണപിള്ള | 1 | 8 | 0 |
| 26. | നോവൽ സാഹിത്യം—എം. പി. പോൾ | 2 | 4 | 0 |
| 27. | ചെറുകഥാപ്രസ്ഥാനം— ടി | 2 | 0 | 0 |
| 28. | കർഷകന്റെ കടബാദ്ധ്യത—ഡാ: പി. ജെ. തോമസ് | 0 | 8 | 0 |
| 29. | കേരളത്തിലെ ക്രസ്തീയസാഹിത്യം— ടി | 2 | 0 | 0 |
| 30. | ഗാന്ധിയുടെ ആത്മകഥാസംക്ഷേപം | 1 | 8 | 0 |
| 31. | വിപ്ലവത്തിന്റെ മാറ്റം—ആചാര്യകൃപാലിനി | 1 | 0 | 0 |
| 32. | ഗീതാഞ്ജലി—ടഗോർ (ഗദ്യപരിഭാഷ) | 2 | 0 | 0 |
| 33. | ഗ്രമോദ്ധാരണം—എൽ. എം. തോമസ് | 1 | 4 | 0 |
| 34. | സ്വതന്ത്രകേരളം—ബോധേശ്വരൻ | 1 | 4 | 0 |
| 35. | കാററുപിടിച്ച തോണി—ഇ. എം. കോവൂർ. | 1 | 4 | 0 |

# ആശാൻെറ സീത



പുത്തൂർ എൻ. ദിവാകരൻ

കുറേപ്പേർ കുമാരൻആശാൻെറ സീതയ്ക്കു കുററംചുമത്തലാണു, കുററംചുമത്തൽ! മററുചിലർ അവയുടെ മാററിമറിക്കലാണു്, മാററിമറിക്കൽ! കുററപ്പെടുത്തലിനു ഹരിശ്രീ' കുറിച്ചിതു സ്വന്തം അവതാരികാകാരനാണു്. പിൻഗാമികൾ ആ പാലിലൂടെ തോന്നിയപോലെ കയറി ഇറങ്ങലായി. അങ്ങനെ അതു് ഇന്നും അവസാനിക്കാതെ തുടന്നുകൊണ്ടിരിക്കുന്നു.

ആശാൻെറ സീതയെ, ആ ഇതിഹാസനായികയുടെ ഇരുപതാംനൂററാണ്ടിലെ പുതിയ പകർപ്പാക്കുന്നതിലാണു് ഒരാളുടെ ഇഷ്ടം. നാഗരീകതയുടെ ദുഷിച്ച വശങ്ങളെ ചോദ്യംചെയ്യാൻ അവളെ മറപിടിക്കുന്നതിലാണു് മറെറാരാൾക്കു മനസ്സു്. ആശാൻെറ സീതയേയും ചിന്താവിഷ്ടയായ സീതയേയും ഇണക്കിയണയ്ക്കാൻ ഒരാൾ പണിപ്പെടുന്നു. വേറൊരാളുടെ വെമ്പൽ അവരെ ആവോളം പിണക്കി അകററുന്നതിലാണു്. ഇനിയുമുണ്ടു് പലർ പലവിധത്തിൽ. അതിരിക്കട്ടെ.

ഇതിൽ ആദ്യത്തെ രണ്ടുപേരും പുരോഗമനസൃഷ്ടിയോടെ ഗുണം കാംക്ഷിക്കുന്നവരാണു്. ആശാൻെറ സീത വാൽമീകിയുടെ സീതയോടു ഇണങ്ങുന്നുപോലും പിണങ്ങുന്നുപോലും—അതിലൊന്നും അവക്കു വഴക്കില്ല. അവളെ വെറും ഉച്ചഭാഷിണിയായി മാത്രമേ അവർ കാണക്കാക്കുന്നുള്ളു. പറയുന്ന കാര്യം സമുദായത്തിൽ കുറിക്കു കൊള്ളുന്നുണ്ടോ; അതാണവരുടെ നോട്ടം. കൊള്ളുന്നെങ്കിൽ പററി; ഇല്ലെങ്കിൽ തെററി. അതങ്ങനെ. മററുള്ളവരോ?

വാല്മീകിയുടെ സീതയ്ക്കു ചിന്തിക്കാൻ അർഹതയില്ലാത്ത ഒരു ലിപിപോലും ചിന്താവിഷ്ടയായ സീതയിൽ ഇണക്കൽകാരൻ കാണുന്നില്ല. അതു ശ്രീ. കുട്ടികൃഷ്ണമാരാരാണു്. "ആശാൻെറ സീതയിൽ തലതിരിഞ്ഞവളുടെ കുറേ പുലമ്പലും, വെറും സ്ത്രൈണയനൽതോററ ഇന്നത്തെ ഒരു സാധാരണ സ്ത്രീയുടെ മനോവൃത്തിയുമാണു കാണുക. വാല്മീകിയുടെ സീതയിൽ അതൊന്നുമില്ല. അറിയാതെതന്നെ അന്തസ്സും കുലമഹിമയും പാലിക്കാൻ അവൾക്കറിയാം." ഇതാണു പിണക്കൽകാരൻെറ പോക്കു്. അതു ശ്രീ. പി. ദാമോദരൻപിള്ളയാണു്

ഈ രണ്ടുപേരും കുറേക്കാലം ചക്രവാളത്തിൽ കടന്നു കലശൽ കൂട്ടിയവരാണു്. ഇപ്പോഴിതാ ഗ്രന്ഥാലോകത്തിൽ കയറിയിരിക്കുന്നു. കഴിഞ്ഞ മാർച്ചുലക്കം ഗ്രന്ഥാലോകത്തിൽ ശ്രീ. മാരാർ എഴുതിയിരുന്നു. ആശാൻെറ സീതയെപ്പററി വീണ്ടുമെന്നു്. അതിനു ഏപ്രിൽ ലക്കത്തിൽ ശ്രീ. പിള്ള മറുപടി കൊടുത്തിരിക്കുന്നു. ആ മറുപടിയിലെ ചില ശകലങ്ങൾ ഒന്നു ചികഞ്ഞു നോക്കേണ്ടതാണു്.

ചിന്താവിഷ്ടയായ സീതയിൽ തലതിരിഞ്ഞവളുടെ പുലമ്പലാണെങ്കിൽ അതിൽ കാര്യകാരണാവദാതങ്ങളായ സിദ്ധാന്തങ്ങൾക്കും, തെററും തകരലുമില്ലാത്ത തത്വദർ

ശനങ്ങൾക്കും, ശുദ്ധ സത്യാപഗ്രഥനങ്ങൾക്കും പ്രസക്തിയില്ല. അതും പുലമ്പുകയോ പറയുകയോ അല്ല, ഒരിടത്തിരുന്നു ചിന്തിക്കുകയാണെന്നോക്കണം. അതിന് വാൽമീകിയുടെ സീതയ്ക്ക് അവകാശമില്ലേ? പൗരുഷവും വിവേചനാശക്തിയും അന്തസ്സും തികഞ്ഞ ഒരു ക്ഷത്രുകുമാരിയല്ലേ അവൾ? അതോ മതവും മതിയും വരിഞ്ഞുകെട്ടിയ, മണ്ട കളിമണ്ണായ വെറും മിണ്ടാപ്രാണിയോ? അതൊന്നു തിരയേണ്ടതല്ലേ? വാൽമീകിരാമായണം ഒന്നോടിച്ചുനോക്കൂ!

ആരാണ് വാത്മീകിയുടെ സീത. അവൾ മണ്ണിന്റെ മകളായിപ്പിറന്നു—അതേ ഭൂമിയുടെ പുത്രി. മണ്ണിൽത്തന്നെ വളന്നു; അവസാനം മണ്ണിൽ വിലയംനേടി. ഭൗതികഭാവങ്ങൾ അവളിൽ വേണ്ടുവോളം നിഴലിച്ചിരുന്നു. പക്ഷേ കടുത്ത ചാരിത്രനിഷ്ഠയും അഭിമാനദീക്ഷയും നിമിത്തം അവയുടെ സംസ്കൃതരൂപങ്ങൾക്കേ സീതയിൽ പ്രവേശമുണ്ടായുള്ളു. അതാണവളുടെ മഹത്വം—ആദ്യന്തം മണ്ണോടുചേൻനിന്ന അവളിൽ മണ്ണിന്റെ മാലിന്യം ശകലവും പററിയില്ല.

അവൾ ശ്രീരാമനെ ഉപദേശിച്ചിട്ടുണ്ട്; തിരുത്തിയിട്ടുണ്ട്; മറുചൊല്ലരുളിയിട്ടുണ്ട്. ചിലർ അത്ഭുതപ്പെട്ടേയ്ക്കാം ഉവ്വ്? അങ്ങനെയോ? അതെ! തെളിവുതരാം. രാമൻ കാട്ടിൽവച്ചു മഹർഷിമാരുടെ മുമ്പിൽ രാക്ഷസവധ പ്രതിജ്ഞചെയ്യുമ്പോൾ സീത ഹൃദ്യവും സ്നിഗ്ദ്ധവുമായ ഭാഷയിൽ ഉപദേശിക്കയാണ്.

“അതിസൂക്ഷ്മമായ മാർഗ്ഗത്തിൽക്കൂടിയേ ധർമ്മത്തിലെത്താൻ കഴിയൂ. കാമജങ്ങളായ വ്യസനങ്ങളിൽനിന്നു പിന്തിരിഞ്ഞവനേ അതു സാധ്യമാവൂ! കാമജങ്ങളായ വ്യസനങ്ങൾ മൂന്നുവിധമുണ്ട്. ഒന്നാമത്തേതു മിഥ്യാവാക്യം. അതിലും ഗുരുതരമാണു മററു രണ്ടെണ്ണം. പരദാരാദിഗമനവും നിർവൈരമായ രൗദ്രതയും. ആദ്യത്തെരണ്ടും അങ്ങയിൽ അസംഭാവ്യമാണ്. ചിന്താശൂന്യതകൊണ്ടുണ്ടാകുന്നതും, പരപ്രാണഹിംസനവുമായ ആ നിർവൈരരൗദ്രം ഇതാ അങ്ങയെ സമീപിക്കുന്നു...ഇതെല്ലാം സ്നേഹംകൊണ്ടും ബഹുമാനംകൊണ്ടും അങ്ങയെ അനുസ്മരിപ്പിക്കുകയാണ്; പഠിപ്പിക്കയല്ല....അതുകൊണ്ടു അങ്ങേയ്ക്കു നിർവൈരമായ ആ ഹനനബുദ്ധി ഒരിക്കലും പാടില്ല. ആർത്തരക്ഷണമാണു ക്ഷത്രിയന്മാർക്കു വേണ്ടതു്....” എന്നിട്ടവൾ ധർമ്മത്തെ അപഗ്രഥിക്കുന്നു:—

“ധർമ്മാദർത്ഥഃപ്രഭവതി
ധർമ്മാത്പ്രഭവതേസുഖം
ധർമ്മേണലഭതേസർവം
ധർമ്മസാരമിദം ജഗത്”

ഇവിടെ നിപുണയായ ഒരു ആചാര്യയായിട്ടാണ് നാം സീതയെ കാണുന്നതു്. തിരുത്തലിനു ഒരു ദൃഷ്ടാന്തമാണു, കാട്ടിൽപ്പോകാൻ തുനിഞ്ഞ രാമൻ അനുഗമനോത്സുകയായ സീതയെ മടക്കിനിറുത്താൻ ചെയ്ത പ്രസംഗങ്ങളെ, ധർമ്മത്തെ മുൻനിർത്തി ചെറുത്തുകൊണ്ടു് അവൾ ചെയ്യുന്ന പ്രസ്താവത്തിൽ മൊഴിമുട്ടി, അവളെ കൂട്ടിക്കൊണ്ടുപോകാൻ തീരുമാനിച്ചതുതന്നെ. സീതയുടെ ആ പ്രസ്താവനയിലെ പല പദ്യങ്ങളും പരുഷമായ മറുചൊല്ലിനു് നിദർശനമാണ്. ഒന്നിതാ.

“കിംത്വാഽമന്യത വൈദേഹഃ
പിതാമേ മിഥിലാധിപഃ
രാമ, ജാമാതരംപ്രാപ്യ
സ്ത്രീയം പുരുഷ വിഗ്രഹം”

"ആൺകോലം കെട്ടിയ പെൺപിറന്നവനാണ് താങ്കാം എന്നു അങ്ങനെ രാമന്റെ മുഖത്തുനോക്കി, അദ്ദേഹത്തിന്റെ ആണത്തത്തെ കഠിനമായി ചോദ്യംചെയ്യാൻ മുതിന്ന സീതയ്ക്കു്, "അഭിമാനനിയാം സ്വകാന്ത"യെന്നും, "പാവയോ ഇവൾ" എന്നും മററും ചിന്തിക്കവാനുള്ള അഹന്ത അനിഷേദ്ധ്യമല്ലേ?

ഒന്നുകൂടി: ഒരു രാവണവധാനന്തരം ലങ്കയിൽവച്ചുണ്ടു്. രാമൻ ആ പതിദേവതയിൽ ചാരിത്രശങ്കപ്രകടമാക്കമ്പോൾ അവൾ അതിനെ എതിക്കുന്നു, സാവധാനം തൊണ്ടയിടച്ചുയോടെ;—

"കിം മാമസദൃശംവാക്യം
ഈദൃശം ശ്രോത്ര ദാരുണം!
രൂക്ഷം ശ്രാവയസേവീര;
പ്രാകൃതഃ പ്രാകൃതാമിവ്"

*　　*　　*　　*

"ത്വയാതു നരശാർദ്ദൂല!
ക്രോധമേ വാനുവർത്തതാ
ലഘുനേവ മനുഷ്യേണ
സ്ത്രീത്വമേവ പുരസ്കൃതം"

(കണ്ണുകക്കശവും, അനുചിതവും, രൂക്ഷവുമായ ഈമാതിരി വാക്കുകൾ, ഹേ, വീര! അങ്ങു എന്താണു എന്നെ കേൾപ്പിക്കുന്നതു്, വെറും പ്രാകൃതനായ ഒരാൾ പ്രാകൃതയോടെന്നപോലെ....ഹേ ധീര! ക്രോധത്തിനു പിറകേപോകുന്ന അങ്ങു നിസ്സാരനായ ഒരാൾപോലെ എന്റെ വെണ്മയെ മാത്രമാണു മുന്നിൽ നിറുത്തുന്നതു്.) അമർത്തപ്പെട്ടതെങ്കിലും ജ്വലിച്ചുപൊങ്ങുന്ന ആ അഭിമാനം....അതിന്റെ ശിഖരം കാണണമെങ്കിൽ അവൾ രാമന്റെ തിരുമുമ്പിൽ വരുന്നവിധം അറിയണം. അതോ,

"ലജ്ജയാത്വവലീയന്തീ
സ്വേഷുഗാത്രേഷുമൈഥിലീ
വിഭീഷണേനാനുഗതാ
ഭത്താരംസാഭ്യവത്തത"

(ലജ്ജയാൽ സ്വാവയവങ്ങളിൽ ചൂളി ഒതുങ്ങിയ മൈഥിലി വിഭീഷണാനുഗതയായി ഭത്താവിനെ സമീപിച്ചു) ഇങ്ങനെയൊരു വണക്കം ഏതെങ്കിലും കവി വണ്ണിച്ചിട്ടുണ്ടോ? അതിനെത്രത്തോളം താഴ്മയുണ്ടോ അത്രത്തോളമുണ്ടു് ആ പൗരുഷത്തിന്റെ ഉയച്ച്. ഭാരതത്തിന്റെ അഭിമാനഭാജനമായ, ത്രികാലജ്ഞനായ ആ ഋഷീന്ദ്രന്റെ അപൂർവകലാശില്പകമായ ആ സീതയോടു ആശാന്റെ സീത ഇണങ്ങി ഇണങ്ങി അടുക്കുകയല്ലേ ചെയ്യുന്നതു്.

വാല്മീകിയുടെ സീത പരിത്യാഗത്തിനുശേഷം ഇങ്ങനെ ഒരു നെടുംചിന്ത നടത്തുന്നതായി പ്രതിപാദിച്ചിട്ടില്ല. അതുകൊണ്ടു അവളുടെ ചിന്താതന്തുക്കൾ നിരോധിക്കപ്പെട്ടതായികരുതിക്കൂടല്ലോ. വാല്മീകി അവളുടെ ബാഹ്യ ചലനങ്ങൾക്കുരൂപംകൊടുത്തുഎങ്കിൽ, ആശാൻ അവളുടെ ഹൃദയചലനങ്ങൾക്കു് നിറംനല്കി. അത്രമാത്രം പരിത്യാഗവേളയിൽ സീത രാമനിൽ പരുഷമായി ദോഷാരോപണം നടത്തുന്നതായി വാത്മീകിരാമായണത്തിലില്ല. അവിടെ അവൾ ലക്ഷ്മണനോടു പറയുന്നതിലും, ശ്രീരാമനെ അറിയിക്കേണ്ട സന്ദേശവചനങ്ങളിലും, വീറല്ല, വിഷാദമാണ് മുന്തിനില്ക്കുന്നതു്. എങ്കിലും,

"ത്യജിച്ചുവല്ലോ സദ്വൃത്ത
സതിയാമെന്നെ മന്നവൻ"

എന്നും,

"എനിക്കെൻ മെയ്യിനെപ്പററി
യില്ല ദുഃഖം നരർഷഭ!
പൗരാപവാദത്തെ നിന—
ച്ചുള്ളോളം രഘുനന്ദന!"

എന്നുമുള്ള വരികളിൽ കതിരിട്ടുനില്ക്കു
ന്ന ആത്മാഭിമാനം തുടച്ചു മാററാവതല്ല.
അതുപോലെ ചോദ്യാർഹമല്ലാത്ത അവളുടെ
ഭർത്തൃഭക്തിക്ക് ശ്രീ: ദാമോദരൻപിള്ള എ
ടുത്തുകാട്ടുന്ന ഭാഗം—

"വരനാണീശ്വരൻ സ്ത്രീയ്ക്കു,
വരൻ ബന്ധു,വരൻഗുരു;
പ്രാണനാലും പതിക്കിഷ്ടം
വിശേഷാൽ ചെയ്തുകൊള്ളണം"

—ഏതുമനോഭാവത്തോടെയാണ് സീത
പറയുന്നെന്നുള്ളതും ചിന്താർഹമാണ്. ആ
'പതിക്കിഷ്ട'ത്തെ ആശ്വാസപൂർവം തലോ
ടിക്കൊണ്ടാണോ? അല്ല. അത്, അതിലട
ക്കംചെയ്തിരിക്കുന്ന പുരുഷാധികാരത്തെ
നേർത്ത സ്വരത്തിൽ ചോദ്യംചെയ്യുകയാണ്.
അത് വാൽമീകിയുടെ മനമറിഞ്ഞ മഹാ
കവിയെന്ന് ശ്രീ: പിള്ളതന്നെ സമ്മതിക്കു
ന്ന കാളിദാസന്റെ സീത കുറേക്കൂടി, പരു
ഷസ്വരത്തിൽ വെളിവാക്കുന്നുണ്ട്:—

"വാച്യസ്ത്വയാമദ്വചനാത്സരാജാ
വഹ്നൗവിശുദ്ധാമപിയത്സമക്ഷം
മാം ലോകവാദ ശ്രവണാദഹാസീഃ
ശ്രുതസ്യ കിം തത്സദൃശം കുലസ്യ ?

(ലക്ഷ്മണ, ഞാൻ പറഞ്ഞതായിട്ടു ഇതു ആ
രാജാവിനോടു പറയൂ ! തിരുമുമ്പിൽവച്ചു
വഹ്നിശുദ്ധിനേടിയവളായിട്ടും, എന്നെ ജ
നങ്ങളുടെ മിഥ്യാപവാദം കേട്ടു അങ്ങു ഉ
പേക്ഷിച്ചു. അത് അങ്ങയുടെ വംശത്തി
നോ സൽകീർത്തിക്കോ യോജിച്ചതാണോ?)

"ശ്രുതസ്യ കിം തത്സദൃശം കുലസ്യ" എ
ന്നതിനു "കാമചാരസ്യേതി ഭാവഃ" (താങ്കൾ
തോന്ന്യാസിയാണെന്നു ചുരുക്കം) എന്ന്
വ്യാഖ്യാതാവു ഒളിക്കാതെ പറയുന്നു. ഇതാ
ണു സീതയുടെ സന്ദേശവാക്യത്തിലെ തുട
ക്കം. "എന്റെ ആപത്തിനു മറവുള്ളവരെ

കുററപ്പെടുത്തുന്നതിനു പകരം അവൾ
(വാല്മീകിയുടെ സീത) തന്റെ പൂർവ്വദു
ഷ്കൃതങ്ങളെപ്പററി ഓർക്കുന്നതേയുള്ളു. കാ
ളിദാസന്റെ സീത ഈ ഘട്ടത്തിൽ തന്റെ
പാപശമനത്തിനും, അടുത്ത ജന്മത്തു രാമ
നെത്തന്നെ ഭർത്താവായി ലഭിക്കുന്നതിനു
മായി തപസ്സുചെയ്യാനാണ് (അല്ലാതെ രാ
മനെ വിമർശിക്കാനല്ലെന്നു സാരം) പോകു
ന്നതെന്നു രഘുവംശത്തിൽകാണാം" ശ്രീ.
ദാമോദരൻപിള്ളയുടെ ഈ വാക്യങ്ങൾ
അവാസ്തവമല്ലെങ്കിലും, അതുകൊണ്ടു സ്ഥാ
പിക്കാനുദ്ദേശിക്കുന്ന സംഗതി—കാളിദാസ
നുടെ സീതയും രാമന്റെ ചെയ്തികളെ
ചോദ്യം ചെയ്യുന്നില്ല എന്നത്—വാസ്തവേ
തരമാണെന്നു മുൻചൊന്നപദ്യം തന്നെ
സാക്ഷിയല്ലേ.

വാല്മീകിയുടെ മനസ്സറിഞ്ഞ മഹാക
വികളുടെ കൂട്ടത്തിൽ കാളിദാസനോടൊ
പ്പം മുൻപന്തിയിൽ നില്ക്കുന്ന ഒരാളാണു
ഭവഭൂതി. അദ്ദേഹത്തിന്റെ സീതയ്ക്കും പൗ
രുഷവും, പരിത്യാഗത്തിന്റെ പാരുഷ്യവും
ഉണ്ടെന്നു ഉത്തരരാമചരിതം മൂന്നാംഅങ്കം
ശ്രദ്ധിച്ചു വായിക്കുന്ന സഹൃദയനു ധരി
ക്കാൻ വിഷമമില്ല. ഉത്തരരാമചരിതത്തി
ലെ രാമനും സീതയും നമ്മുടെ അനുക
മ്പാർദ്രങ്ങളായ ബഹുമാനാദരങ്ങൾക്കു ഒരു
പോലെ പങ്കുകാരാണ്. രാമന്റെ നിർ
ദ്ദോഷതയ്ക്കു കവി അവിടവിടെ ചെയ്യുന്ന
കരുതൽനടപടികൾ ഏററവും ശ്രദ്ധേയ
ങ്ങളാണ്.

സീതാപരിത്യാഗം കഴിഞ്ഞു 12 വർഷ
ത്തിനുശേഷം രാമൻ ദണ്ഡകയിലെത്തു
ന്നു. മുമ്പു സീതയോടുകൂടി പാർത്തിരുന്ന,
ചിരപരിചിതങ്ങളായ ആ പ്രദേശങ്ങൾ
കണ്ടപ്പോൾ 'നാശിതപ്രിയതമ'നായരാമ
നിൽ വിങ്ങി നിറഞ്ഞിരുന്ന ശോകാവേ

ശം പൊട്ടിഒഴുകിപ്പോയി. അദ്ദേഹം സീത യെച്ചൊല്ലി കൃപണനേപ്പോലെ നിലവി ളിച്ചുപോകുന്നു. ഏതു വജ്രഹൃദയനേയും അലിവെന്തെന്നറിയിക്കുന്ന കരുണകരുണ ങ്ങളായ ആ പരിദേവനങ്ങൾ.....ഹാ! അ ദ്ദേഹം മൂർഛിച്ചു വീഴുന്നു. അപ്പോഴും അ രികത്തുനില്ക്കുന്ന സീത അദ്ദേഹത്തെ അണ ഞ്ഞാശ്വസിപ്പിക്കാൻ അറയ്ക്കുന്നു. അവൾതി ട്ടക്കത്തിൽഅതിനുതമസയെപ്രേരിപ്പിക്കയാ ണ്. പിന്നെ തമസയുടെ നിർദ്ദേശപ്രകാരമ ത്രേ."വരുന്നതു വരട്ടെ; ഭഗവതിയുടെ ആ ജ്ഞപോലെ"എന്നുകരുതി രാമനെ തടവി ആശ്വസിപ്പിക്കുന്നതു്. രാമനു ബോധമാ യപ്പോൾ ഞെട്ടിയകലുകയുമാണവൾ. "ഇ തുതന്നെ ക്രൂരതലാണെന്നു പറഞ്ഞുകൊണ്ടു് ആ സീതയെ ഒന്നു നിവർണ്ണനംചെയ്യുക. അവൾ ഭർത്തൃവത്സലയല്ലേ? അതെ? പ ക്ഷേ അതിൽക്കവിഞ്ഞ അഭിമാനിനിയും കൂടി. ഇനിയും നോക്കൂ! അവൾ പിന്നെ തമസയോടു കലശൽകൂട്ടുകയാണ് തിക്കു ത്തിൽ കടന്നുകളയാൻ. കാരണം?" എന്നെ കണ്ടുപോകുമെങ്കിൽ അനുവാദമില്ലാത്ത അടുത്തണയലിൽ രാജാവു് ഏററവും കോ പിക്കും" എന്നു്. അതു മാനവതിയായസീ തയ്ക്കു അസഹ്യമത്രേ! ആൾ ആത്മനാഥനം ആര്യപുത്രനുമല്ല, രാജാവാണു്. അതും ചിന്ത്യം.

രണ്ടാമത്തെ മൂർച്ഛയിൽ ആശ്വസിപ്പി ക്കാനടുത്ത സീത മടങ്ങാൻ ഒട്ടു വൈകി പ്പോയി. അതു ബോധപ്പെട്ട ക്ഷണത്തിൽ "അയ്യോ............എനിക്കുന്മാദം പിണഞ്ഞ ല്ലോ"ന്ന വിഷാദത്തോടു്, തന്നിലണച്ചി രുന്ന രാമന്റെ കൈതട്ടിമാററിയിട്ടു അക ലുന്നു; ഇങ്ങനെ ചിന്തിക്കുകയും:—"ഈ സ്വന്തം വിധിത്തതാൽ ഞാൻ ഭഗവതി തമസയുടെ മുമ്പിൽ ലജ്ജിതയായിരിക്കു ന്നു. ഇവൾ ഇതെങ്ങനെ വിചാരിച്ചേക്കു മോ, ഇതാ പരിത്യാഗം ഇതാ സംയോഗ മെന്നു്"........

മേൽ ചൂണ്ടിക്കാട്ടിയ രണ്ടിടത്തേയും സ ന്ദർഭവും സീതയുടെ നിലപാടും തമ്മിൽ ത ട്ടിച്ചുനോക്കുമ്പോൾ അവളുടെ ആത്മാഭിമാ നം എത്രത്തോളം ഗുരുതരമാണെന്നു മന സ്സിലാക്കാം.

ഇനി ചിന്തിക്കേണ്ടതു് പരിത്യാഗ ത്തിൽ അവൾക്കു രാമനോടു അമർഷംതോ ന്നിയിരുന്നോ എന്നാണ്. ആ മനോഭാവ ത്തെ അവളിൽനിന്നു ആവോളം മറയ്ക്കാൻ കവി ശ്രദ്ധിച്ചിട്ടുണ്ടെങ്കിലും ഒന്നുരണ്ടിട ത്തു അതു പ്രകടമായിപ്പോകുന്നുണ്ടു്. അതി ലൊന്നു രാമന്റെ പ്രഥമമൂർച്ഛയോടനുബ ന്ധിച്ചാണു്. ആ കൊടുംമൂർച്ഛയിൽ നിന്നു ണന്ന രാമൻ സീതയെച്ചൊല്ലികേഴുമ്പോൾ അനുകമ്പാർദ്രയായ സീത തമസയോടു പ റയുന്നു:—"ഭഗവതി, നിഷ്കാരണപരിത്യാ ഗിയാണെങ്കിലും ഇദ്ദേഹത്തെ ഈ നില യിൽ കാണുമ്പോൾ എന്റെ ഹൃദയസ്സ്ഥോഭ ങ്ങൾ എങ്ങനെയാണെന്നു ഞാൻ അറി യുന്നില്ല''എന്നു്. ഈ നിഷ്കാരണപരിത്യാ ഗിയാണെങ്കിലും എന്നതിൽ അമത്ത പ്പെടുന്ന മനോഭാവം അമർഷമല്ലേ? അതെ! അല്ലെങ്കിൽ "കുഞ്ഞേ! ഞാൻ അറിയുന്നുണ്ടു്" എന്നുറപ്പിച്ചു പറയുന്ന ത മസയുടെ മറുപടിയിൽ—സീതയുടെ മനോ ഭാവങ്ങളെ ഓരോന്നായി അപഗ്രഥിച്ചു കാ ട്ടുകയാണവൾ—"അപി ചകലുഷം വിപ്രി യവശാദ്" എന്നുവരാൻ മാർഗ്ഗമില്ല....

വാല്മീകിയുടെ ശിഷ്യനായ ഭവഭൂതി യുടെ സീതയ്ക്കും രാമനോടു അമർഷവും, സ്വയം അഭിമാനവും ആകാമെങ്കിൽ, അ തൊന്നും എന്തുകൊണ്ടു ആശാന്റെ സീത യ്ക്കു വന്നുകൂടാ?—ചിന്തയിലെങ്കിലും' ഇതി

നെന്തായിരിക്കും ശ്രീ പിള്ളയുടെ മറുപടി. അഭിവന്ദ്യന്മാരായ വാല്മീകിഭവഭൂതി കാളിദാസന്മാരുടെ സീത എവിടെ? ഈ 'ഇല്ലെ' ആശാന്റെ സീത എവിടെ? എന്തായിരിക്കുമോ?

ഇനി ശ്രീ. പിള്ളയുടെ ഒരു അഭിപ്രായം കൂടി പരിശോധിച്ചിട്ടു ഈ സംരംഭത്തിൽ നിന്നു മടങ്ങാം. അദ്ദേഹം പറയുന്നു "രാവണൻ കട്ടുകൊണ്ടുപോയതു തന്റെ കുററമോ എന്നവൾക്കു (വാല്മീകിയുടെ സീതക്കു) ചോദിക്കുവാൻ തോന്നുന്നില്ല....രാമായണംമുഴുവൻ തിരഞ്ഞാലും ഇങ്ങനെ ഒരു മനസ്ഥിതി ആദികവിയുടെ സീതയിൽകാണുകയില്ല" എന്നു്. രാമായണം മുഴുവൻ തിരഞ്ഞ ഒരാളിന്റെ സുചിന്തിതവും സുദൃഢവുമായ തീരുമാനം! അതിലെകല്ലുവച്ചനുണ കാണണമോ? അതിനു രാമായണം മുഴുവൻ തിരയേണ്ട, യുദ്ധകാണ്ഡത്തിൽ, തന്നിൽ ചാരിത്രശങ്ക പ്രദർശിപ്പിക്കുന്ന രാമനോടു സീതപറയുന്ന മറുപടി വായിച്ചാൽമതി. രണ്ടു പദ്യമിതാ:-

"യദ്യഹം ഗാത്രസംസ്പർശം
ഗതാസ്മിവിവശാപ്രഭോ!
കാമകാരോനമേതത്ര
ദൈവംതത്രാപരാദ്ധ്യതി !!
മദധീനംതുയത്തന്മേ
ഹൃദയം ത്വയിവർത്തതേ !
പരാധീനേഷുഗാത്രേഷു
കിം കരിഷ്യാമ്യനീശ്വരാ !!"

പരഗാത്രസ്പർശം എനിക്കുണ്ടായെങ്കിൽ ഞാൻ ദുർബലയായിരുന്നു. മൊത്തത്തിൽ അതിനു തെററുകാരൻ വിധിയാണു്. ഹൃദയംമാത്രം എനിക്കധീനമായിരുന്നു; അതങ്ങയിൽ മാത്രമാണു്. അവയവങ്ങൾ അന്യാധീനങ്ങളായിരിക്കേ നിസ്സഹായിനിയായ ഞാൻ എന്തുചെയ്യും? ഇങ്ങനെ...... അതൊന്നും തന്റെ കുററമല്ലെന്നു യുക്തിപൂർവ്വം സമർത്ഥിക്കുന്ന സീതയും,

"പട്ടരാക്ഷസചക്രവർത്തിയെ-
ന്നുടൽ മോഹിച്ചതുഞാൻ പിഴച്ചതോ?

എന്നു ചിന്തിച്ചുകൂടായ്കയില്ലല്ലോ? അഭിപ്രായഭിന്നതയ്ക്കു വഴി ഒഴിഞ്ഞുകൊടുത്ത ഭാഗങ്ങൾ, ശ്രീ. പിള്ളയുടെ ലേഖനത്തിൽ ഇനിയും ചിലതുണ്ടു് വിസ്താരഭയം നിമിത്തം അവയെ തല്ക്കാലം വിട്ടുകളയുന്നു.

---

## ശ്രീ മാരാരുടെ മറുപടി

ആശാന്റെ സീതയെ സംബന്ധിച്ച എന്റെ ലേഖനത്തിനു് ശ്രീ. പി. ദാമോദരൻപിള്ള എഴുതിയ മറുപടിയിലെ മുഖ്യമായ വാദകോടി, മുമ്പു 'ചക്രവാള' വിവാദാവസരത്തിൽത്തന്നെ ഉന്നയിക്കപ്പെട്ടതും മറുപടി പറയപ്പെട്ടതുമാണു്; അന്നു ഞാനെഴുതിയ ഖണ്ഡികകൾ തന്നെ ഇവിടെ ഉദ്ധരിച്ചുകൊള്ളുന്നു:—

"രാമൻ തന്നെ നാടുകടത്തിയതു ശരിതന്നെ എന്നു സീത ആലോചിച്ചുറപ്പിച്ചതായി ആരുപറഞ്ഞു, എവിടെ പറഞ്ഞു? വാത്മീകിരാമായണം ഉത്തരകാണ്ഡത്തിലെ നിർവ്വാസനഘട്ടത്തിൽ സീത ലക്ഷ്മണനോടു പറഞ്ഞ അനുകൂലവാക്കുകളിൽ നിന്നാണോ താങ്കളിങ്ങനെ ഊഹിച്ചതു്?....... എങ്കിൽ, സീത അവിടെവെച്ചു ലക്ഷ്മണനോടു് എന്താക്ഷേപം പറഞ്ഞാലും, രാമന്റെ ആ നിശ്ചയത്തിനോ തൽക്കാരണമായ മനോവൃത്തിക്കോ ഒരു മാററവും വരാനില്ലാത്ത-നിഷ്പ്രതീകാരമായ-ആ ഘട്ടത്തിൽ അവൾ തന്റെ കേവലമായ സൗമനസ്യം വെളിപ്പെടുത്തി വിരമിച്ചു എന്നതിൽക്കവിഞ്ഞു് അതിനാർത്ഥമെടുക്കു

വാൻ ന്യായംപോരാ. ഇതല്ലാതെ, താങ്കളുടെ വാദത്തിന് അവലംബമാകുമാറൊരു കഥയുള്ളതായി ആലോചിച്ചിട്ട കാണുന്നുമില്ല................

"പക്ഷേ, ആശാൻെറ സീതതന്നെ ഒട്ടക്കം രാമൻെറ ആ ചെയ്തിയെ വാഴ്ത്തിക്കൊണ്ടു വിചാരിക്കുന്നുണ്ടല്ലോ.............. അതു, ഞാൻ പറഞ്ഞതുപോലെ, സീതയുടെ അക്ഷീണമായ സൌമനസ്യത്തെ കാണിക്കുകമാത്രമേ ചെയ്യുന്നുള്ളു. ഒരാൾ തെററുചെയ്തു എന്നുവെച്ച്, അയാൾ അതുമൂലം അനുഭവിയ്ക്കുന്ന ജീവിതവേദനയിൽ സഹാനുഭൂതികൊള്ളരുതെന്നില്ല. അയാളുടെ ത്യാഗത്തെ അഭിനന്ദിയ്ക്കരുതെന്നുമില്ല. എന്നല്ലാ അങ്ങിനെ ചെയ്താലേ ആ തെററിനെ എതിർക്കുന്നതുകൂടി തികച്ചും ശുദ്ധമാകൂ. രാമൻ, ആശാൻെറ സീത വിചാരിയ്ക്കുംപോലെ, വെറും ചാപല്യത്തിനോ അധികാരഗർവ്വത്തിനോ സാഹസികതയ്ക്കോ അടിപെട്ട സാധ്വിയും ഗർഭിണിയുമായ ധർമ്മപത്നിയെ നാട്ടുകടത്തിയതിനെ എതിർക്കുന്നതോടൊപ്പംതന്നെ, അതിൽ അദ്ദേഹമനുഭവിച്ച സ്വാർത്ഥത്യാഗാത്മകമായ ദുഃഖത്തിൽ സഹാനുഭൂതി കാണിക്കുന്നതു് ന്യായംമാത്രമാണ്. എന്തായാലും പതിപ്രാണയായ സീതയ്ക്കു് അതു ചെയ്യാതിരിപ്പാൻ നിവൃത്തിയുമില്ല. ആ സഹാനുഭൂതി കാണിക്കുന്നു എന്നുവെച്ച് ആ തെററിനെ വല്ല പാട്ടും അനുമോദിക്കുന്നു എന്നാർത്ഥവുമില്ല........"

[ഈ വാദപ്രതിവാദം ഇതോടുകൂടി ഈ പംക്തികളിൽ അവസാനിപ്പിക്കുന്നു. പത്രാധിപർ.]

---

## കടംകഥാമാലിക

കേരളത്തിൽ പ്രചാരത്തിലിരിക്കുന്നതും ഇരുന്നതും ആയ കടംകഥകൾ കിട്ടാവുന്നിടത്തോളം ശേഖരിച്ച് ചേർത്തിട്ടുള്ള ഒരു പുസ്തകമാണിതു്. ഇതിൻെറ സമ്പാദകനായ അയിരൂർ പനച്ചിക്കൽ രാമൻപിള്ള "ഭാഷാകല്പദ്രുമം" എന്ന അപ്രകാശിതമായ ഒരു ബൃഹൽ കോശഗ്രന്ഥത്തിൻെറ കർത്താവാണ്. ഈ പുസ്തകം ചെറുതെങ്കിലും ഈ കടംകഥകളുടെ ശേഖരണംകൊണ്ടു് ഒരു വലിയ കാര്യമാണ് ഗ്രന്ഥകാരൻ സാധിച്ചിരിക്കുന്നതു്. കോശഗ്രന്ഥങ്ങൾ നന്നാകുറവായ നമ്മുടെ ഭാഷയ്ക്കു ഇതൊരു അനുഗ്രഹംതന്നെയാണ്. വായനശാലകളുടെ പ്രോത്സാഹനം അർഹിക്കുന്ന ഒരു ഉത്തമകൃതി എന്നു ചുരുക്കിപ്പറയാം.

[വില 8 അണ. പേജ് 53]

# ഉദയായുടെ
# അംഗീകൃത പുസ്തകങ്ങൾ

**നോവലുകൾ**

| | | രൂ. | ണ. |
|---|---|---|---|
| 1. | കുബേരതസ്കരൻ | 2 | 0 |
| 2. | സഹനസമരം | 2 | 8 |
| 3. | സേവാസംഘം | 1 | 8 |
| 4. | ചന്ദ്രക്കല | 1 | 12 |
| 5. | പ്രായശ്ചിത്തം (2 ഭാഗങ്ങൾ) | 4 | 0 |
| 6. | വസന്തമോഹിനി | 2 | 0 |
| 7. | വാസന്തി | 1 | 0 |
| 8. | സ്ത്രീഹൃദയം | 1 | 8 |

**നാടകങ്ങൾ**

| | | | |
|---|---|---|---|
| 1. | വീരകാമിനി | 1 | 8 |
| 2. | നനയാത്ത കണ്ണുകൾ | 1 | 0 |
| 3. | അനാത്മരാദനം | 1 | 4 |
| 4. | അപരാധി | 0 | 12 |
| 5. | സുഷമ | 1 | 0 |

**ചെറുകഥകൾ**

| | | | |
|---|---|---|---|
| 1. | ഭാഗ്യനിമിഷങ്ങൾ | 1 | 4 |
| 2. | വീരകൃത്യങ്ങൾ | 0 | 12 |
| 3. | ബൈബിൾകഥകൾ | 1 | 0 |

**കവിതകൾ**

| | | | |
|---|---|---|---|
| 1. | സുമംഗലി | 0 | 12 |
| 2. | ഉദയശ്രീ | 1 | 0 |

**മററിനങ്ങൾ**

| | | | |
|---|---|---|---|
| 1. | ഭാരതഭാസ്കരൻ (ടാഗോർ) | 1 | 8 |
| 2. | വിചാരവേദി | 2 | 0 |
| 3. | കൃഷിപോഷണം | 1 | 8 |

തുടങ്ങി അനവധി പുസ്തകങ്ങൾ. മലയാളത്തിലെ ഏതു പുസ്തകങ്ങളും ഞങ്ങളോട്ട് ആവശ്യപ്പെട്ടാൽ ലഭിക്കുന്നതാണ്.

വായനശാലകൾക്കു പ്രത്യേക കമ്മീഷൻ

ഉദയാബുക്ക്സ്റ്റാൾ, പുനലൂർ.

## ശ്രീ പി. കുഞ്ഞിരാമൻനായർ
### ഒരു ചിത്രം



വെള്ളൂർ
പി. കെ. നാരായണൻനമ്പ്യാർ

കഴിഞ്ഞകൊല്ലം, നീലേശ്വരത്തുവെച്ച് നടന്ന സമസ്തകേരള സാഹിത്യപരിഷൽ സമ്മേളനത്തോടനുബന്ധിച്ച്, ഭക്തകവി ശ്രീ. പി. കുഞ്ഞിരാമൻനായക്ക് കാസ്ര ക്കോട്ടതാലൂക്കിലെ മലയാളികളുടെ വകയായി മംഗളപത്രവും സുവർണ്ണശൃംഖലയും നൽകുവാൻ സമ്മേളിച്ച മഹായോഗത്തിൽ ആദ്ധ്യക്ഷ്യം വഹിച്ചുകൊണ്ടു് ജ്ഞാനവൃദ്ധനും വയോവൃദ്ധനുമായ ശ്രീ. ആററൂർ പറയുകയുണ്ടായി, ശ്രീ. കുഞ്ഞിരാമൻനായരുടെ ജീവിതസമ്പ്രദായം യശഃശ്ശരീരനായ കുഞ്ഞിക്കുട്ടൻ തമ്പുരാൻെറ മാതിരിതന്നെയാണെന്നു്. നിത്യജീവിതത്തിൽ അവശ്യമാവശ്യമായ ചിട്ടയ്ക്കോ ക്രമീകരണത്തിനോ യാതൊരു വ്യവസ്ഥയുമില്ലാതെ അത്രയും ഉദാസീനനായി, അശ്രദ്ധനായി ഒരുപക്ഷെ ഇന്നത്തെ കേരളീയസാഹിത്യകാരന്മാരിൽ ശ്രീ. കുഞ്ഞിരാമൻനായക്കു തുല്യനായി ആരുമുണ്ടാവുകയില്ല.

ശ്രീ. കുഞ്ഞിരാമൻനായരെ ഇന്നൊരു ഭക്തകവിയായിട്ടാണു് കരുതിവരുന്നതു്. ഭക്തിപരമായ കവിതകളാണു് ഇദ്ദേഹത്തിൻെറ തൂലികയിൽനിന്നും നിർഗ്ഗളിക്കുന്നതു്. മാത്രമല്ല, തികഞ്ഞ ഒരു ഭക്തനായി, അമ്പലങ്ങളിലും കാവുകളിലും കുളിയും കഴിഞ്ഞു് ഭസ്മവും ധരിച്ചു് മന്ത്രോച്ചാരണവും ചെയ്തുകൊണ്ടു് അദ്ദേഹത്തെ കാണാവുന്നതുമാണു്. സഞ്ചാരപ്രിയനായ ഭക്തകവി ഇന്നു കാസ്രക്കോട്ടമുതൽ കന്യാകുമാരിക്കകം എവിടെ എത്തുന്നുവോ എത്തിയടിക്കിൽ നിന്നു് ഉടനെ അവിടുത്തെ പ്രധാനക്ഷേത്രത്തിലേക്കു് ദർശനാത്ഥം പോവുകയായി; ആരാധനനടത്തുകയായി. തൃശ്ശൂരിൽവെച്ചു് ഒന്നാം അഖിലകേരള പുരോഗമനസാഹിത്യ സമ്മേളത്തിൻെറ ചടങ്ങുകൾ തിരുതകൃതിയായി നടക്കുമ്പോൾ നമ്മുടെ ഭക്തകവി പാറമേക്കാവു് ക്ഷേത്രത്തിന്നു് മുമ്പിലെ ഏഴിലംപാലയുടെ ചുവട്ടിൽ ഭാഗവതപാരായണം കേൾക്കുവാൻ സമ്മേളിച്ച ഒരു ഭക്തസംഘത്തിൻെറ കൂടെ ഭസ്മവും പൂശി, ഷർട്ടിടാതെ ഒററമുണ്ടുമാത്രമുടുത്തു്, ഇരിക്കുന്നതായിട്ടാണു് കണ്ടതു്. ആ ഏഴിലംപാലയെപ്പററിയാണു് 'നിറപറ'യെന്ന കവിതാസമാഹരത്തിൽ 'കുഞ്ഞിക്കാവ്' എന്ന ശീർഷകത്തിൽ 142-വരികളുള്ള ആ കവിതരചിച്ചതു്. കേരളത്തിൻെറ സംസ്കാരത്തെപററിയോ, കഴിഞ്ഞുപോയ വീരപ്രഭാവത്തെപ്പററിയോ, ഈശ്വരൻെറ ലീലാവിലാസങ്ങളെപ്പററിയോ, പറഞ്ഞാൽ അവസാനിക്കാത്തതാണല്ലൊ, 'പി'യുടെ കവിത. കേരളത്തിൻെറ അകൃത്രിമപ്രകൃതിവിലാസത്തെക്കുറിച്ചു് നൂതനവും സുന്ദരവുമായ വർണ്ണനാചമൽക്കാരങ്ങളാൽ ഭക്തകവി മലയാളത്തിൽ ഒരു നവപ്രസ്ഥാനംതന്നെ കൊണ്ടുവന്നതായി പരിഗണിക്കാം. പ്രകൃതിയെ കാണുകയും, അറിയുകയും മാത്രമല്ല, പ്രകൃതിസൌന്ദര്യത്തിൽ മതിമറക്കുകയും ചെയ്ത ഒരാൾ കൂടിയാണദ്ദേഹം.

ഒരു കൊല്ലമായി കൂടാളി മാനേജ്മെൻറ് ഹൈസ്കൂളിലെ മലയാളമുൻഷിയായി കഴിഞ്ഞുകൂടുവാൻ മലയാളിയുടെ ഭാ

ഷാഭിമാനം 'പി'ക്കു് മൌനാനുവാദം കൊടുത്തിരിക്കയാണല്ലൊ. ശ്രീ. കുറുവാന്തൊടി പറഞ്ഞതുപോലെ അതൊരുപക്ഷെ മലയാളത്തിനു് അവമാനവുമായിരിക്കാം. പക്ഷെ ഒരേടത്തും ഉറച്ചിരിക്കാത്ത ആ സഞ്ചാരപ്രിയൻ എത്രകാലം കൂടാളി ഹൈസ്കൂളിന്റെ നാലു ചുമരിനകം കഴിഞ്ഞുകൂടും? മാതൃഭൂമി ആഴ്ചപ്പതിപ്പിൽ, 'പി' കുറച്ചുകൊല്ലങ്ങൾക്കു മുമ്പെഴുതിയ 'അവളുടെ ഹൃദയത്തിൽ' എന്ന കവിതയിലെ,

> ശുഷ്കമാം ഗ്രാമപാഠശാലതൻ
> ശുദ്ധശൂന്യനികേതത്തിൽ
> ജീവിതഭാഷക്കർത്ഥമാവാതെ
> കേവലൻ ഞാൻ പരുങ്ങുന്നു.

എന്ന വരികളാണു് ഓർമ്മിച്ചുപോവുന്നതു്. ഏഴെട്ടുകൊല്ലങ്ങൾക്കു മുമ്പു് എഴുതിയ ആ വരികൾ ഒരുപക്ഷേ ഇന്നായിരിക്കാം യാഥാർത്ഥ്യത്തോടു് കൂടുതൽ അടുത്തു കാണുന്നതു്. അന്നു് ആ കവിതയെഴുതിയ പശ്ചാത്തലം 'പി' അക്കാലത്തു് കാഞ്ഞങ്ങാട്ടെ പൂട്ടിക്കിടന്ന 'വിജ്ഞാനദായിനി സംസ്കൃത പാഠശാലയുടെ കെട്ടിടത്തിനകത്തു് വാതിലും ജാലകങ്ങളുമടച്ചു്, ജനങ്ങളുടെ ശല്യമില്ലാതെ അഹോരാത്രം കവിതയെഴുത്തിലും ബീടിവലിയിലും മാത്രം ഏറെക്കുറെ മുഴുകിയ കാലഘട്ടത്തിലാണു്. അക്കാലത്തു് പി. ക്കു് അമ്പലങ്ങളിലും കാവുകളിലും പോവേണ്ട: ആഴ്ചയിലൊരിക്കലോ രണ്ടാഴ്ചയിലൊരിക്കലോ മാത്രമുള്ള കിണററിൻകരയിൽ നിന്നുള്ള കുളിമാത്രം. ഭസ്മവും വേണ്ട: ജപവുമില്ല. എല്ലാം മറന്നു്; എല്ലാം വെടിഞ്ഞു് കൈരളീദേവിയെ ആരാധിക്കുന്ന ഒരു സാഹിതീഭക്തൻ മാത്രം!

കൂട്ടാളി ഹൈസ്കൂളിൽ മലയാളം പണ്ഡിററായി സ്ഥിരീകരണം ലഭിക്കുവാൻ പി. ക്കു് ഒരു വൈഷമ്യം നേരിട്ടു. പി. ക്കു് പരീക്ഷായോഗ്യതയില്ല. വിദ്വാനോ ശിരോമണിയോ പാസ്സായിട്ടില്ല. മലയാളത്തിലെ ഇന്നത്തെ എണ്ണപ്പെട്ട കവിക്കു്, സാഹിത്യകാരനു്, നാല്പതിൽപരം മികച്ച ഗ്രന്ഥങ്ങളുടെ കർത്താവിനു് മലയാളം പണ്ഡിററാവാൻ വന്നുചേർന്ന പ്രതിബന്ധം! പരീക്ഷായോഗ്യതയില്ലാത്ത ഒരാൾ ഈ അദ്ധ്യാപകജോലി വഹിക്കുന്നതു് മദിരാശി സർവ്വകലാശാല അനുവദിക്കുകയില്ല. പി. യുടെ കവിതകൾ എസ്. എസ്. എൽ. സി. ക്കും, ബി. ഏ. ക്കും പഠിപ്പിക്കാം. അതിനു് വിഷമമില്ലാത്തതു് ഭാഗ്യം. ഒരു പക്ഷേ ബിരുദധാരികളുടെ കൃതികളെ മാത്രമേ പഠനീയമായി പരിഗണിക്കയുള്ളോ? പി. ക്കു് പരീക്ഷയെപ്പററി കേട്ടുകൂടാ. ഒടുവിൽ ഭക്തകവിക്കു് ഒരു യുക്തിതോന്നി. ഇന്നത്തെ ചില മികച്ച സാഹിത്യകാരന്മാരിൽനിന്നു്, തനിക്കു ഹൈസ്കൂളിൽ പഠിക്കുപ്പിവാൻ വേണ്ട പരിജ്ഞാനമുണ്ടെന്നു് ട്ടിഫൈ ചെയ്തുകൊണ്ടുള്ള രേഖകൾ വാങ്ങി സർവകലാശാലാ ഭാരവാഹികൾക്കു് അയച്ചുകൊടുക്കാമെന്നു്. അങ്ങനെ, അതിനു വേണ്ടി 'പി' തനിക്കേററവുമിഷ്ടപ്പെട്ട തൃശ്ശൂരിലേക്കുതന്നെ ആദ്യമായി ചെന്നു് ശ്രീ. ആററൂരിനെ കണ്ടു. സർട്ടിഫിക്കററു് ചോദിച്ചു. ആററൂരിന്നാദ്യം മനസ്സിലായില്ല. പി. രണ്ടാമതും വ്യക്തമാക്കി. ഹൈസ്കൂളിൽ മലയാളം പഠിപ്പിക്കുവാൻ വേണ്ട യോഗ്യത തനിക്കുണ്ടെന്നു ആററൂർ സർട്ടിഫൈചെയ്യണമെന്നു്. ആററൂർ ഒന്നു നട്ടങ്ങി. തരില്ല. "മലയാളം എനിക്കറിയാമെന്നു് നിങ്ങൾ എനിക്കു സർട്ടിഫിക്കററു് തരികയാണു് വേണ്ടതു്. നിങ്ങൾക്കു് തരുവാൻ ഞാൻ അർഹനല്ല." പി. ഇച്ഛാഭംഗപ്പെട്ടു. പിന്നീടാരെയും ഈ യാവശ്യത്തിന്നു ്ചെന്നുകണ്ടതുമില്ലത്രേ.

രാവിലെ ഒരെട്ടുമണിക്കുശേഷം പി. യെ കണ്ടാൽ, നെററിത്തടത്തിൽ ഭസ്മക്കുറിയുടെ മീതെ, നമസ്കാരം ചെയ്യുതിൻെറ പാടുകൾ കാണാം. പി. എല്ലാ ദേവന്മാരെയും ദേവിമാരെയും ആരാധിക്കുന്ന മഹാഭക്തനായി തീൎന്നിരിക്കുന്നു. അങ്ങേയററം, തീറയാട്ടത്തിൻെറ മുമ്പിൽക്കൂടി തൊഴുതുനില്ക്കുന്ന ഭക്തകവിയെ പലയവസരത്തിലും കാണാം. ഇയ്യിടെ പ്രസിദ്ധീകരിച്ച 'അനന്തൻ കാട്ടിൽ' എന്ന ഖണ്ഡകാവ്യത്തിൽ ഭക്തകവി, എഴുതിയതിങ്ങനെയാണു്. "ഉപ്പുകടലിൽ ശക്കരത്തുരുത്തുകൾ പോലെയും, മരുഭൂമിയിൽ മധുമയോദ്യാനങ്ങൾ പോലെയും, കാളരാത്രിയിൽ ചന്ദ്രനക്ഷത്രപ്രഭകൾ പോലെയും ബദരീനാഥം മുതൽ സേതുവരെയും, കന്യാകുമാരിമുതൽ ഗോകർണ്ണം വരേയും, പൊലിയാത്ത ദൈവപ്രഭാവം പുലത്തിനിൽക്കുന്ന മഹാക്ഷേത്രങ്ങളും കാവുകളുമാണു്, സാക്ഷാൽ ഭാരതസംസ്കാരത്തിൻെറ നാൽയവേരുകൾ..................." അമ്പലങ്ങളിലും ഈശ്വരന്മാരിലും കാവുകളിലും ഭക്തകവിക്കു് ഈയൊരടിയുറച്ച വിശ്വാസം ജനിച്ചിട്ടു് അധികകാലമായിട്ടില്ലെന്നു് വിചാരിക്കേണ്ടിയിരിക്കുന്നു. ഗുരുവായൂരിലും, പാറമേക്കാവിലും, വടക്കുനാഥൻ ക്ഷേത്രത്തിലും ആരാധകനായി ഇന്നുകാണുന്ന ഭക്തകവി കുറച്ചു കൊല്ലങ്ങൾ മുമ്പു് അമ്പലത്തിൽ തൊഴുതിട്ടുണ്ടോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. പി. 1948 ഡിസമ്പർ 25-ാനു-ത്തെ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ ഇങ്ങനെ എഴുതുവാൻ കൂടി ധൈയ്യപ്പെട്ടതോക്കുമ്പോൾ ആശ്ചര്യം തോന്നും. "നവോദയം" എന്ന ശീർഷകത്തിലെ ആ ലേഖനത്തിൽ ഇങ്ങനെ കാണാം. നോക്കൂ, ഇന്നത്തെ ഹിന്ദുമതത്തെയൊന്നു നോക്കൂ, തല നരച്ച ആ കുടവിഡ്ഢിയുള്ള പിൻകുടുമക്കാരൻ ആ അമ്പല മതിലിനകത്തെ ഗോപുരത്തിൽ സ്മൃതിഗ്രന്ഥങ്ങളുടേ ഭാണ്ഡം തലക്കും വച്ചു് കിടന്നുറങ്ങുന്നു. മുളത്തിന്നു മുളം നാട്ടിയ കല്ലുകളുടെ മുമ്പിൽകുമ്പിട്ടു അയാളുടെ മുതുകെല്ലു് കൂന്നു പോയിരിക്കുന്നു; കീറിപ്പറിഞ്ഞ ഒരു വേഷ്ടി, പഴകിദ്രവിച്ച ജാതി അയാളുടെ പാണ്ടു് മറച്ചിരിക്കുന്നു. നൂറായിരം ദേവന്മാരുടേയും ദേവിമാരുടേയും ബാധ അയാളെ അപസ്മാര രോഗിയാക്കിയിരുന്നു. 'അമ്പലം, എന്താണീയമ്പലം! ഉപനിഷത്തിൻെറയും ഗീതയുടെയും മതം ഏക ദൈവത്തിൽ മാത്രം വിശ്വസിക്കുന്നു, നൂറായിരം ദേവന്മാരും നൂറായിരം അമ്പലങ്ങളും! ഓഹോ, വേണം. ജാതിക്കു് അകത്തു് കടന്നു് ഒളിച്ചിരിക്കാനൊരു കരിങ്കൽ കോട്ടവേണം, മതാഭിജാത്യത്തിനു് മുക്കററം മുഷ്ടാന്നമുണ്ണാനൊരുട്ടുപുര വേണം. വൈദികമതം ഏതേതിനെ നിഷേധിക്കുന്നു, അതൊക്കെയും ഇന്നത്തെ അമ്പലത്തിലുണ്ടു്. അവിടെ കളവുണ്ടു്, വ്യഭിചാരമുണ്ടു് എല്ലാ ദുർവൃത്തികളുമവിടെ ആരാധിക്കപ്പെടുന്നുണ്ടു്. ജീവനില്ലാത്ത ദേവന്മാർ നിവേദ്യത്തിൽ മൂടിക്കിടക്കുമ്പോൾ ജീവനുള്ള ദേവന്മാർ, ഇളംകിടാങ്ങൾ, പട്ടിണികിടന്നു ചാവുന്നു. അമ്പലങ്ങൾ കൃസ്ത്യൻ പള്ളികളോടുപദേശം വാങ്ങട്ടെ. ലക്ഷക്കണക്കായുള്ള അമ്പലത്തിലെ വരവു് അമ്പലപ്പെരുച്ചാഴികളുടെ ചൂഷണത്തിനല്ലതു് എവിടെച്ചെല്ലാവുന്നു. മകൻ പട്ടിണി കിടക്കുമ്പോൾ അമ്മയ്ക്കു് പഞ്ചസാരപ്പായസം കയ്ക്കും. മനുഷ്യൻെറ സുഖംതന്നെ ദൈവത്തിനും സുഖം. അമ്പലംവകയായി മതപാഠശാലകളുണ്ടോ; ദരിദ്രബാലക്കു് വേതനധനമുണ്ടോ? അയ്യോ ദേവൻ കോപിക്കും! മനുഷ്യൻ സൃഷ്ടിച്ച ആ ദേവൻ സ്വാ

ത്മത്തിൻേറയും ദുരാചാരത്തിൻേറയും അ ന്ധവിശ്വാസത്തിൻേറയും ദല്ലാളിയായ ആ ദേവൻ ഇവിടെ വേണ്ടാ. ദേവലോകത്തു് പൊയ്ക്കൊള്ളട്ടെ! ഇന്നത്തെ ഹിന്ദു മതത്തിൻെറ അലകും പിടിയും മാറണം. അമ്പലങ്ങളെ ആകമാനം പുതുക്കിപ്പണിയണം. കാരാഗൃഹങ്ങളിൽനിന്നു് തടവുപുള്ളികളേയും അമ്പലങ്ങളിൽനിന്നു് സാധുദേവന്മാരേയും ഒപ്പം വിട്ടയക്കണം. കല്ലുകളുടെ മുമ്പിൽ മുട്ടുകുത്തുവാൻ അനുവദിക്കാതെ സത്യത്തെ നേടുന്ന ശാസ്ത്രമനഃസ്ഥിതി കുട്ടികളിൽ കുത്തിവെക്കേണ്ടിയിരിക്കുന്നു....” ഈ ഉദ്ധരിച്ചതിൽനിന്നും തീരെ വിഭിന്നമായ നിലയിലാണു് അതിൻെറ കർത്താവിൻെറ ഇന്നത്തെ നില. അദ്ദേഹം ഇന്നു് ‘മൂലത്തിനു് മൂലം നാട്ടിയ കല്ലുകളുടെ മുമ്പിൽ’ എത്രയോ പ്രാവശ്യം ദിനംപ്രതി മുട്ടുകുത്തുന്നു. കല്ലുകളുടെ മുമ്പിൽ കുട്ടികളെക്കൂടി മുട്ടുകുത്തുവാൻ അനുവദിക്കാത്ത പി ഇന്നു് “വൈദികമതം ഏതേതിനെ നിഷേധിക്കുന്നു അതൊക്കെയുമുള്ള” ഇന്നത്തെ അമ്പലത്തിൽ എത്ര പ്രാവശ്യം മുട്ടുകുത്തുന്നുവെന്നറിഞ്ഞാൽ ആ വൈപരീത്യത്തിൽ ആശ്ചര്യമില്ലേ? ‘ജീവനില്ലാത്ത ദേവന്മാർ നിവേദ്യത്തിൽ മൂടിക്കിടക്കുമ്പോഴും ജീവനുള്ള ദേവന്മാർ ഇളം കിടാങ്ങൾ പട്ടിണികിടന്നു് ചാവുകയും’ ചെയ്യുമ്പോൾ ഇന്നത്തെ ഭക്തകവി ഈശ്വരന്മാൎക്കു് ആഹാരനിവേദ്യം നൽകുന്നതു് വൈപരീത്യമല്ലാതെ മറെറന്തു്? കുറച്ചു മാസങ്ങൾക്കുമുമ്പു് ഈ ലേഖകൻ കൊടുത്തതായ ചില മാമ്പഴങ്ങൾ അദ്ദേഹം കയ്യിൽ കരുതാറുള്ള തുണിസ്സഞ്ചിയിൽ കൊണ്ടുപോവുകയുണ്ടായി. ചോദിച്ചപ്പോൾ അച്ഛനു് കൊടുക്കണമെന്നു് പറഞ്ഞു് വീട്ടിൽനിന്നുപോയ ഭക്തകവി, നീലേശ്വരത്തെ മന്ദന്മുത്തുകാവിൽ ആയവ നിവേദിക്കുവാൻ കൊടുത്തു. അടുത്തകാലത്തെ അദ്ദേഹത്തിൻെറ കൃതികളിലും ‘ജീവനില്ലാത്ത ദേവന്മാരുടെ’ നിവേദ്യത്തെ എത്ര നന്നായി വൎണ്ണിച്ചിട്ടുണ്ടു്. കൊല്ലം 1122ൽ പ്രസിദ്ധീകരിച്ച ‘താമരമാല’ എന്ന കവിതാസമാഹാരത്തിലെ ‘ശ്രീലകത്തെ നീലരത്നം’ എന്ന കവിതയിൽ ഗുരുവായൂരപ്പനെപ്പററി,

“വെണ്ണയും പാലും നിരന്തരം കട്ടെട്ടു-
ത്തുണ്ണുന്നൊരുണ്ണിയെ കൈവണങ്ങാൻ”

എന്നും

“വെണ്ണയും, പാലും കുടിച്ചു കളിക്കുമെ
ന്നുണ്ണിക്ക പാഴ്ക്കൊതി പററരുതേ!”

എന്നുമുള്ള വരികളും അതേ പുസ്തകത്തിൽ ‘ഭഗവാൻെറ വാകച്ചാൎത്തു്’ എന്ന കവതയിലെ,

തേൻ കദളിപ്പഴം നന്മലരും
വെല്ലവും പായസനേദ്യങ്ങളും
ഈരേഴുലകിൻ വിശപ്പു മാറാൻ
ചാരുകിശോരനശിച്ചു വീണ്ടും

എന്ന വരികളും ജീവനില്ലാത്ത ദേവൻെറ നിവേദ്യത്തെ ന്യായീകരിക്കുകയല്ലേ. അതേ, ഇന്നു് ഭക്തകവിയായ പി. ക്കു് ഒരഞ്ചുകൊല്ലത്തിനിടക്കു് ഒരു മാനസിക പരിവൎത്തനം ഉണ്ടായിട്ടുണ്ടെന്നു് സമ്മതിച്ചേ തീരൂ. ഇന്നദ്ദേഹത്തിനു് പ്രകൃതിയും പ്രപഞ്ചവും കാററും മഴയും ചന്ദ്രനും നക്ഷത്രങ്ങളും എല്ലാംതന്നെ ക്ഷേത്രത്തോടു് ബന്ധപ്പെട്ടവയാണു്. പുലർവേള ഗുരുവായൂരപ്പനു സ്വൎണ്ണം കൊണ്ടു് തുലാഭാരം തൂക്കുന്നതായും രാവിലത്തെ ഇളംവെയിൽ, കസവുവസ്ത്രം ധരിച്ചു് ശ്രീകോവിലിൽ കുമ്പിടുന്നതായും ശാരദയാമിനി ഭഗവതിക്ഷേത്രത്തിലെ പൂജ കഴിഞ്ഞു് കുറത്ത പ്രസാദം തൊട്ടു നിൽക്കുന്നതായും ചണ്ഡശീലനായ നിശീഥസ

മീരണൻ ചുണ്ടനങ്ങാതെ നാമം ജപിക്കുന്നതായും വാർദ്ധക്യവിറപൂണ്ട കിഴവനരയാൽ ഉച്ചലച്ചലചലപത്രമർമ്മരങ്ങളാൽ നിത്യവും ഹരിനാമകീർത്തനം ചൊല്ലുന്നതായും,

"പണിയിച്ചതാരു പണിതതാരെന്നു
മനുജനൊരെത്തും പിടിയും കിട്ടാതെ
അനാദികാലമായ് കിഴക്കൻ മാമല
മുകളിലുള്ളൊരാപ്പുലരിക്ഷേത്രത്തിൽ
വിമലമാവാനം വിഹഗവേണുവാൽ
വിളിച്ചുണർത്തിയ വിരിമലർച്ചാർത്തിൽ
വിളങ്ങും വിഗ്രഹം കണികാണാൻ
കൊന്ന

മലരുകൾ തിക്കി നിരക്കുന്നു" തായും മലകൾ ഇളകാതിരുന്നു് ധ്യാനിക്കുന്നതായും സമുദ്രം അദ്വൈതാനുഭവത്തിന്റെ ആഴമളക്കുന്നതായും, വിളഞ്ഞനെല്ലിൻചാർത്തു്,

"........അമ്മ കനിഞ്ഞു സമ്മാനിച്ച പുത്തനാം തനിത്തങ്ക മണിമാല്യവുമായി അൻപുററ മലർമാതിന്നെഴുന്നള്ളത്തിൻമുമ്പിൽ" പൊൻപറ നിറക്കുന്നതായും മററുമായിട്ടാണു്, ഇന്നു് മാറിയിരിക്കുന്നതു്. പക്ഷെ ഭക്തകവിക്കറിയാം പരിഷ്ക്കാരത്തിന്റെ പേരിൽ നാസ്തികത്വത്തിലേക്കു പാഞ്ഞുപോകുന്ന ലോകത്തിനെ. ഇന്നത്തെ അമ്പലങ്ങൾ കത്തി നശിക്കുന്നുണ്ടെന്നു തന്നെ ഒരവസരത്തിൽ പറയുന്നു. 'ജയകേരളം'വിശേഷാൽപ്രതിയിലെ,

അമ്പലം കത്തുന്നിതമ്പല,മാരുമീ
ച്ചെന്തീ തളർത്തുവാനില്ലേ?
അമ്പെഴും നമ്മൾതന്നാദർശബിംബമു-
ള്ളമ്പലം കത്തുകയാണേ.
പാവനസംസ്കാരബിംബമുറപ്പിച്ച
കാവുകൾ വേവുകയാണേ,
വെന്തെരിയുന്നിതാപള്ളിയുംകോവിലും
ചെന്തീകെടുത്താത്തതെന്തേ,

എന്ന വരികൾ ഈയൊരഭിപ്രായത്തെ പ്രതിഫലിപ്പിക്കുകയാവാം. അന്നും ഇന്നും നാളത്തെ കാര്യത്തെപ്പററി ചിന്തിക്കാറില്ല. പണം സമ്പാദിക്കേണമെന്നതു പോകട്ടെ, ഇന്നു കയ്യിൽകിട്ടിയ കാശു് മുഴുവൻ ചിലവഴിച്ചാൽ നാളെ കുഴക്കു വരുമെന്ന പ്രാഥമികതത്വംകൂടി അദ്ദേഹം ഓക്കാറില്ല. പുസ്തകപ്രസിദ്ധീകരണാലയക്കാരാൽ ഇത്രയും ചൂഷണം ചെയ്യപ്പെട്ട ഒരു ഗ്രന്ഥകാരൻ വേറെ ഇനി കേരളത്തിൽ ഉണ്ടോ എന്നു് സംശയിക്കേണ്ടിയിരിക്കുന്നു ചുരുങ്ങിയ പണത്തിന്നു, 20-25 ഉറുപ്പികയ്ക്കു, പുസ്തകങ്ങളുടെ പകർപ്പവകാശം വിററു് അതു കഴിയുന്നാവേഗം ചിലവഴിച്ചു് കഷ്ടപ്പാടു് സ്വയം വരിക്കുന്ന ഒരലസനാണു് ഭക്തകവി. അതു് അന്നും ഇന്നും ഒരുപോലെ. പണത്തിന്റെ കാര്യം നിസ്സാരമാണു്. ഇനി കുറെ കടമായാലും സാരമില്ല.

ചങ്ങമ്പുഴ അന്തരിച്ച അവസരത്തിൽ പി. പറയുകയുണ്ടായി, ചങ്ങമ്പുഴ തന്റെ ഗുരുനാഥനാണെന്നു്. കാരണമല്ലേ? പി. വല്ല പുസ്തകവുമെഴുതിയാൽ പകർപ്പവകാശം വിൽക്കാൻ നടക്കുകയായി. ചുരുങ്ങിയ പ്രതിഫലത്തിന്നു കൊടുക്കുന്നു. എന്നാൽ ചങ്ങമ്പുഴയിൽനിന്നാണു് പി. അതുകൊണ്ടുള്ള ദോഷം മനസ്സിലാക്കിയതു്. അതായതു് പുസ്തകങ്ങൾ ഒരു നിശ്ചിതമായ കോപ്പി അച്ചടിച്ചു വിതരണം ചെയ്യുവാൻ മാത്രം ഒരു കമ്മിഷൻ വ്യവസ്ഥയിൽ കമ്പനിക്കാരെ ഏല്പിക്കുകമാത്രമായാൽ അതു് തീർന്നാൽ പിന്നീടും—അതായതു് രണ്ടാം പതിപ്പിന്നും കുറച്ചു പണം കിട്ടുമെന്ന തത്വം. പി. പറയുകയുണ്ടായി, അതു് കറവപ്പശുവെപ്പോലെയാണെന്നു്. പക്ഷെ നാൽപതിലധികം ഗ്രന്ഥങ്ങളുടെ സ്വത്വാവകാശവും കൊടുത്തു് കഴിഞ്ഞ ശേഷമേ

ഈ തത്വം മനസ്സിലായുള്ളു. പി. ക്കു് ഇതുവരെകുള്ള സാഹിത്യസേവനംകൊണ്ടുള്ള നേട്ടം, സാമ്പത്തികമായി, കയ്യിലുള്ള ആ തൂണിസ്സംഖ്യയും അതിലെ ചില്ലറസ്സാമാനങ്ങളും മാത്രം!

ശ്രീ ഗോവിന്ദൻകുട്ടിനായർ പ്രസംഗിച്ചു, ശ്രീ. കുഞ്ഞിരാമൻ നായരുടെ ഭാവനക്കും ആശയത്തിനു രൂപം കൊടുത്തതിൽ വള്ളുവനാട്ടു് താലൂക്കിന്നു് തികച്ചും പങ്കുണ്ടെന്നു്. തീർച്ചയായും അതു ശരിയാണു്. കാസർക്കോട്ടു് മലയാളിയായ 'പി'യുടെ ഹൃദയത്തെ കോൾമയിർകൊള്ളിച്ചതു് ചന്ദ്രഗിരിപ്പുഴയോ കല്ലായിപ്പുഴയോ അല്ല, നേരെമറിച്ചു് ഭാരതപ്പുഴയാണു്. വള്ളുവനാടൻ മലയാളത്തിൽ സംസാരിക്കുകയും, മദ്ധ്യമലയാളത്തിലെ സുന്ദരചിത്രങ്ങളെ കവിതയിൽ ചിത്രീകരിക്കുന്നതുമാണു് പി-ക്കു് ഇഷ്ടം. ഒരുപക്ഷേ കാസർക്കോട്ടു് താലൂക്കിലെ മലയാളിയേക്കാൾ പി. യെപ്പററി കൂടുതൽ അറിവുള്ളവർ വള്ളുവനാട്ടു താലൂക്കുകാരാണു്. സുഖസമൃദ്ധമായ പിതൃഗൃഹത്തിൽ അല്പം ചില ദിവസങ്ങൾ മാത്രം താമസിച്ചു്, ഒരു കാര്യമുണ്ടു്, അടുത്ത രണ്ടു ദിവസത്തിന്നകം വരുമെന്നും പറഞ്ഞു് നാട്ടിൽനിന്നു് ഉടുമുണ്ടുമാത്രമായി കുതിക്കുന്നതും വള്ളുവനാട്ടിലേക്കുതന്നെ. സ്വഗൃഹത്തിലെ മൃഷ്ടാന്നഭക്ഷണത്തിന്നു പകരം വള്ളുവനാട്ടിൽച്ചെന്നു് മുഷിഞ്ഞു് നാറിയ മുണ്ടുമുടുത്തു് അരപ്പട്ടിണിയിലും അവശതയിലും അലഞ്ഞു നടക്കുന്നതും നേരാണു്. മുമ്പൊക്കെ പി. പറയാറുണ്ടു് കാസർക്കോട്ടു് താലൂക്കിൽ കടന്നാൽ തനിക്കു് കവിത വരില്ലെന്നു്. ഈ നാട്ടു് എന്തു പിഴച്ചോ!

കൂടാളി ഹൈസ്കൂളിലെ പ്രവേശനത്തോടുകൂടി പി. ഒന്നു പഠിച്ചു. പ്രതിമാസശമ്പ

ളം കിട്ടുന്നതുകൊണ്ടുള്ള മെച്ചത്തെപ്പററി. ഈ നാല്പത്തിരണ്ടു വയസ്സുവരെ അറിയാത്തതാണു് ഈ അറിവു്. മലയാളം പണ്ഡിററ് എന്ന നിലക്കു് പ്രതിമാസശമ്പളം കിട്ടുന്നതുകൊണ്ടു് ബുദ്ധിമുട്ട് വളരെ കുറഞ്ഞിട്ടുണ്ടത്രേ! പക്ഷെ ശമ്പളം കൊല്ലത്തിനൊന്നാകെ കൊടുത്താൽ അതും ഒരു മാസംകൊണ്ടു് തീൎന്നേക്കും!

പ്രകൃതിസൌന്ദൎയ്യത്തെപ്പററിയായാലും ഇന്ത്യയുടെ കഴിഞ്ഞുപോയ സംസ്കാരമഹിമയെപ്പററി ആയാലും ഏതിനെപ്പററിയും എത്രവേണമെങ്കിലും എഴുതാൻ പി-യുടെ തൂലികക്കു് കഴിവുണ്ടു്. പഞ്ചവടിയും അയോദ്ധ്യയും കാണ്മാൻ കഴിഞ്ഞ ആ ഭാവനക്കു് പഴശ്ശിത്തമ്പുരാൻെറ പൊൽപ്പൂള്ളിയും, വാസ്കോഡിഗാമ കണ്ട കോഴിക്കോട്ടും നബിയുടെ തിരുവവതാരമാകുന്ന മരുഭൂമിയിലെ ചന്ദ്രോദയവും കാണാൻ കരുത്തുണ്ടു്. 'വിട്ടയക്കുക' എന്ന ശീൎഷകത്തിൽ എഴുതിയ ഒരു കവിതയിൽ ധനികൻെറ കാരാഗൃഹത്തിൽ ബന്ധനസ്ഥയായ ധനലക്ഷ്മി വിലപിച്ചുകൊണ്ടു്,

ചെററക്കുടിലിലിലുമെൻ നൃത്തകേളിക്കു
പട്ടിണിമാപ്പരപ്പന്തലു തീൎക്കുന്നു",

പാവങ്ങളുടെ അരികിലേക്കു് പോവാനാണു് വെമ്പുന്നതു്. അതെ; പി. പുരോഗമനവാദിയാണു്,

"പണിതവനു വെറും നിലം, സുഭിക്ഷക്കുളിൎതണലാണു് സദാലസനിരിപ്പാൻ
പ്രകൃതി നയവിരുദ്ധഘോരമീയക്രമ"

മെന്നു പറയുന്ന പി. ഏതു ചേരിയിലാണെന്നു് സംശയിക്കേണ്ടതില്ല.

തിരുത്തിശ്ശരിയാക്കീടുകെൻെറ ജീവിതപദ്യവും
അല്ലിൻകവിതയെച്ചോപ്പുമഷിയാൽ മാററരുമക്കരം!

എന്നു് പ്രാൎത്ഥനാഹൃദയത്തോടെ പറയുന്ന പി. ജീവിതത്തെതന്നെ പദ്യമായി കാണുന്നു. സാഹിത്യത്തിൽ ചിന്തിക്കുകയും പ്രവൎത്തിക്കുകയും മാത്രമല്ല, പി. അതിലാണു് ജീവിക്കുന്നതും!

(ജയകേരളത്തിൽനിന്നു്)

---

## ബാലഭട്ടാരകേശക്ഷേത്രമാഹാത്മ്യം

ഗ്രന്ഥശാലാസംഘം ഓൎഗനൈസർക്രടിയായ ഏ. കെ. നാരായൻനായർ രചിച്ചിട്ടുള്ള ഈ ചെറിയ പദ്യകൃതി ചട്ടമ്പിസ്വാമികളുടെ വ്യക്തിമാഹാത്മ്യത്തെയും സമാധിപീഠത്തെയും അധികരിച്ചിട്ടുള്ളതാണു്. ആദ്യത്തെ ശ്ലോകം മാതൃകയ്ക്കായി ചേൎക്കുന്നു.

മേലേ മേലേ കരേറും കലിമല മഖിലം നീക്കി മാലോകവൃത്തം
ചാലേ സംരക്ഷചെയ്‌വാൻ പടുത തടവിടും ബാലഭട്ടാരകേശൻ
മാലോകൎക്കാത്മശാന്തിപ്രഭവ മഹിമയെച്ചേൎത്തു ചൈതന്യമേകി
സ്ഥൂലാകാരേണവാഴ്‌വു പരമ പദമതാം കുമ്പളത്തുമ്പർ കാവിൽ.

[വില നാലണ]

# ഗ്രേഡേഷൻകമ്മിററിയുടെകൂടെ രണ്ടു ദിവസം



എസ്സ്. ഗുപ്തൻനായർ

ഒരു മോട്ടോർ കാറിന്റെ പോക്കു് ഒരത്ഭുതകാഴ്ചയെന്നവണ്ണം നോക്കിനിൽക്കുന്ന കുട്ടികൾ നമ്മുടെ നാട്ടിൻപുറങ്ങളിൽ ഇനിയുമുണ്ടല്ലോ. അത്തരം നാട്ടിൻ പുറങ്ങളിലെ ഇടവഴികളിലൂടെ സാക്ഷാൽ ശംഖുമുദ്ര പതിച്ച ഒരു സ്റ്റേററുകാർതന്നെ കടന്നു ചെല്ലുക എന്നു വന്നാൽ ആ ഗ്രാമീണ ബാലന്മാർക്കു എന്തൊരമ്പരപ്പായിരിക്കും! "മന്ത്രിവരുന്നു" എന്നു പറഞ്ഞുകൊണ്ടാണു് അവർ വഴിയരുകിൽ വന്നു് കണ്ണുമിഴിച്ചു നിൽക്കുന്നതു്.

അങ്ങനെ ഇടവഴിയും തോടും കായലും താണ്ടി നാട്ടിന്റെ നാനാഭാഗങ്ങളിലും ഉള്ള വായനശാലകളിൽ നമ്മുടെ ഗ്രേഡേഷൻ കമ്മററി ചെന്നെത്തുകയുണ്ടായി. ഒരു മാസത്തിലധികം നീണ്ടുനിന്ന അവിശ്രമമായ ഒരു സഞ്ചാരപരിപാടിയായിരുന്നു അവരുടേതു്. അവരോടൊപ്പം രണ്ടു ദിവസം കരുനാഗപ്പള്ളി താലൂക്കിൽ സഞ്ചരിക്കാൻ ഇതെഴുതുന്ന ആൾക്കും സൗകര്യം ലഭിച്ചു. മുൻകൂട്ടി അറിയിച്ചിരുന്ന തീയതിക്കു് ഞങ്ങൾക്കവിടെ എത്താൻ സാധിച്ചില്ല. ഒരു ദിവസം അമാന്തിച്ചു പോയി. എങ്കിലും മിക്കവരും കണ്ണിലെണ്ണയുമൊഴിച്ചെന്ന വണ്ണം കാത്തിരുന്നു. പരിശോധന പത്തുമിനിട്ടിനുള്ളിൽ കഴിയും. പക്ഷേ അതതു വായനശാലക്കാർക്കുവേണ്ടി അവരുടെ ആൾപേരായിട്ടു് കുറേ ജോലി ചെയ്തതിനു ശേഷം മാത്രമേ ഞങ്ങൾ മിക്കസ്ഥലത്തുനിന്നും നീങ്ങിയിട്ടുള്ളു. ആ നാട്ടിലെ പൗരമുഖ്യരെ കാണുക, വായനശാലയുടെ നടത്തിപ്പിനുവേണ്ടി സഹായിക്കണമെന്നഭ്യർത്ഥിക്കുക, കെട്ടിടം വയ്ക്കാൻ സ്ഥലം കൊടുക്കാമെന്നു് സമ്മതിക്കുക ഇങ്ങനെ പലതും. വാസ്തവത്തിൽ അതു് ഗ്രേഡേഷൻ കമ്മററിയുടെ ജോലിയല്ല എന്നു ഞങ്ങൾക്കറിയാം. എങ്കിലും ആ അവസരം ഞങ്ങൾ കൂടുതൽ പ്രയോജനകരമാക്കാൻ നിശ്ചയിച്ചു. അതുകൊണ്ടു പലപ്പോഴും വളരെ പ്രയോജനം ഉണ്ടായിട്ടുമുണ്ടു്. ഒരു ഓർഗനൈസർ ഒരു കൊല്ലം നടന്നു മുഷിഞ്ഞാൽ കിട്ടാത്തഫലം ചിലപ്പോൾ ഇത്തരം ഒരു കമ്മററിയുടെ സന്ദർശനം കൊണ്ടു് ലഭിച്ചെന്നുവരും.

പല വായനശാലക്കാരും പുതിയ കെട്ടിടം വയ്ക്കാൻ മനഃപൂർവമായി ഉത്സാഹിക്കുന്നുണ്ടു്. രണ്ടു പ്രതിബന്ധങ്ങളാണു് അവക്കു മാർഗ്ഗതടസ്സമായി നിൽക്കുന്നതു്. ബിൽഡിംഗ്ഗ്രാന്റ് എന്നൊരു പതിവു് ഇതുവരെ ആരംഭിച്ചിട്ടില്ല എന്നതു് ഒന്നു്. പുറംപോക്കു സ്ഥലങ്ങൾ ഉപയോഗപ്പെടുത്താനുള്ള പ്രതിബന്ധങ്ങൾ മറെറാന്നു്. പുറംപോക്കുകൾ വേഗം വേഗം അനുവദിച്ചു കിട്ടുകയും ഗവൺമെന്റ് അല്പം ബിൽഡിംഗ്ഗ്രാന്റുകൂടി നൽകുകയും ചെയ്താൽ നമ്മുടെ നാട്ടിൽ സ്വന്തമായി കെട്ടിടങ്ങളുള്ള നല്ല വായനശാലകൾ ധാരാളമുണ്ടാകും. സ്വന്തം കെട്ടിടങ്ങൾ ഉണ്ടായിക്കഴിഞ്ഞാൽ ആ വായനശാലയുടെ പുരോഗതി അത്ഭുതാവഹമായിരിക്കും. ഇതിനു്

വ്യത്യസ്ഥങ്ങൾ ഇല്ലാതില്ല. സ്വന്തം കെട്ടിടങ്ങളുണ്ടായിട്ടും അനാഥമന്ദിരങ്ങളെപോലെ ചോർന്നൊലിച്ചു കിടക്കുന്ന ചില സ്ഥാപനങ്ങളും ഞങ്ങൾ സന്ദർശിച്ചു. അവ വലിയ വലിയ മഹാന്മാരുടെ പേരിൽ സ്ഥാപിക്കപ്പെട്ടവയുമാണു്. അതു് കഷ്ടം പിടിച്ച ഒരു കഥയാണു്. ആ വശത്തേക്കു് ഇപ്പോൾ കടക്കുന്നില്ല.

പുസ്തക സംഭരണത്തെക്കുറിച്ചാണു് ഇനി ഒരു വാക്കു പറയാനുള്ളതു്. തെണ്ടികിട്ടുന്ന പുസ്തകങ്ങൾ കൊണ്ടു് എല്ലാം കാണിക്കാമെന്നു് വിചാരിക്കുന്ന വായനശാലക്കാർ നമ്മുടെ നാട്ടിൽ ധാരാളം ഉണ്ടു്. ഈ സമ്പ്രദായത്തിനു് രണ്ടാണു് ദൂഷ്യം. ഒന്നു്: ഗ്രന്ഥകാരന്മാരെ ഇവർ പരോക്ഷമായി ദ്രോഹിക്കുന്നു. രണ്ടു്: വായനശാലകളെ ചീത്ത പുസ്തകങ്ങൾ കൊണ്ടു് നിറയ്ക്കുന്നു. അങ്കഗണിതവും ഭൂമിശാസ്ത്രവും രാജ്യഭരണവും ഒക്കെയായിരിക്കും മിക്കവരും ദാനം കൊടുക്കുക. അവയൊക്കെ അലമാരിയിൽ കൊണ്ടുവച്ചു് രജിസ്റ്ററിൽ പേരും കൂട്ടി ആകെത്തുക ക്ഷേമമാണെന്നു് വരുത്തുകയാണു് മിക്കവരും ചെയ്യാറുള്ളതു്. ആ പുസ്തകങ്ങൾ വായിക്കാനല്ല കാണാൻ തന്നെ കൊള്ളുകയില്ല. മലയാളപുസ്തകങ്ങൾക്കു് ലൈബ്രറിപ്പതിപ്പുകൾ എന്നൊരു സമ്പ്രദായം തീരെ പതിവില്ല. അതുകൊണ്ടു് നമ്മുടെ ഏതു വായനശാലയിൽ ചെന്നു നോക്കിയാലും പുസ്തകങ്ങളിരിക്കുന്ന കാഴ്ച ഏററവും അശ്രീകരമായ ഒന്നാണു്. പുസ്തകങ്ങൾ ബയൻറുചെയ്തു സൂക്ഷിക്കുക എന്നതു് ഒരു നിയമമായി വയ്ക്കണം. വളരെ ചുരുക്കം വായനശാലകൾ മാത്രമേ ഈ പതിവു് നിർബന്ധമായി പിൻതുടരുന്നുള്ളു. ശ്രീ ചിത്തിരതിരുനാൾ ഗ്രന്ഥശാല, നെയ്യാററിൻകര ജ്ഞാനപ്രദായിനി വായനശാല, ഏവൂർ ദേശബന്ധു ഗ്രന്ഥശാല ഇവയുടെ പേരു് അക്കൂട്ടത്തിൽ എടുത്തു പറയത്തക്കതാണു്.

രജിസ്റ്ററുകൾ, വൗച്ചറുകൾ ഇവ ഗ്രന്ഥശാലാമാന്വലിൽ നിർദ്ദേശിച്ചിരിക്കുന്ന പ്രകാരം സൂക്ഷിക്കാത്തവരും ഏതാനും ഉണ്ടു്. ആ വക കാര്യങ്ങളെക്കുറിച്ചു് കമ്മററിഅംഗങ്ങൾ അപ്പഴപ്പോൾ ഉപദേശങ്ങൾ നൽകിയിട്ടുണ്ടു്.

സംഘം സെക്രട്ടറി പി. എൻ. പണിക്കരാണു് ഈ കമ്മിററിയിലെ സാധാരണ ഘടകം. മററംഗങ്ങൾ വന്നും പോയും ഇരുന്നവരാണു്. ശ്രീ. എം. കെ. മേനോൻ കൊച്ചിയിലും, ശ്രീ. എൻ. പി. വർഗ്ഗീസു് മദ്ധ്യോത്തര തിരുവിതാംകൂറിലും കമ്മററിയുടെകൂടെ സഞ്ചരിക്കുകയും പ്രവർത്തിക്കുകയും ചെയ്തു നിമിത്തം ശ്രീ പണിക്കരുടെ ക്ലേശങ്ങൾ വളരെ ലഘൂകരിക്കപ്പെട്ടിട്ടുണ്ടു്. ഇത്തവണത്തെ ഗ്രേഡേഷൻ കമ്മററിയുടെ പ്രവർത്തനം അത്യന്തം പ്രയോജനപ്രദമായിരുന്നു എന്നു് അതിന്റെ പുറത്തുനിന്നു് കാര്യങ്ങൾ വീക്ഷിച്ച ഒരാളിന്റെ നിലയ്ക്കു് ഇതെഴുതുന്ന ആളിനു് നിസ്സന്ദേഹമായി അഭിപ്രായപ്പെടാൻ സാധിക്കും.

---

## ലൈബ്രറിക്കു നൽകി

### സ്വത്തുമുഴവൻ

86–ാ മത്തെ വയസ്സിൽ ബോസ്റ്റണിലെ തന്റെ ഗൃഹത്തിൽവച്ചു് മരിച്ച ജോൺ ഡിഫാറി എന്ന ധനികൻ തന്റെ സമ്പാദ്യമായി 6670000 ക. ബോസ്റ്റൺ ലൈബ്രറിക്കു ദാനം ചെയ്തു, അദ്ദേഹം മുമ്പുതന്നെ ഈ ലൈബ്രറിക്കു 5000000 ക സംഭാവനചെയ്തിട്ടുണ്ടു്. തനിക്കു പ

ണമുണ്ടാക്കേണ്ടതു എങ്ങനെയാണെന്ന പഠിപ്പിച്ചു തന്നതു ഈ ലൈബ്രറിയാണെന്ന അദ്ദേഹം പറഞ്ഞു.

നഗരവീഥിയിൽ പഴക്കച്ചവടം ചെയ്തു നടന്നിരുന്ന ഇദ്ദേഹം പലപ്പോഴും ബോസ്റ്റൺ ലൈബ്രറിയിൽ പോയിരുന്നു വായിക്കാറുണ്ടായിരുന്നു. പണം കുറേശയായി സൂക്ഷിച്ചുവച്ചു വലിയ ധനികരായിത്തീൎന്ന പലരേയും പററി അദ്ദേഹം അവിടത്തെ പുസ്തകങ്ങളിൽ വായിക്കുകയുണ്ടായി. ഇതനുസരിച്ചു അയാൾ കുറേശ സമ്പാദിക്കാൻ ശ്രമിച്ചു. അങ്ങനെ കുറച്ചുകാലം കൊണ്ടു് ഒരു ധനികനായി തീരുകയും ചെയ്തു

---

## ഐക്യസംസ്ഥാന ഗ്രന്ഥശാലാസംഘം വാൎത്തകൾ

## വയോജനവിദ്യാഭ്യാസ പരിശീലനക്ലാസ്സ്

ഗ്രന്ഥശാലാസംഘത്തിന്റെ ആഭിമുഖ്യത്തിൽ നടത്തുവാൻ തീരുമാനിച്ചിരുന്ന വയോജന വിദ്യാഭ്യാസ പരിശീലന ക്ലാസ്സിന്റെ ഉത്ഘാടനം മേയ് 10–ാം തീയതി 11 30-ന് യൂനിവേഴ്സിററിഹോസ്റ്റലിൽ വച്ച് വിദ്യാഭ്യാസമന്ത്രി ശ്രീ. പനമ്പിള്ളി ഗോവിന്ദമേനോൻ നിൎവ്വഹിച്ചു. ഉത്ഘാടനയോഗത്തിൽ ചീഫ് മന്ത്രി ശ്രീ. പറവൂർ ടി. കെ. നാരായണപിള്ള വൈസ് ചാൻസലർ ശ്രീ. നന്ദൻമേനോൻ എന്നിവരും സന്നിഹിതരായിരുന്നു.

വയോജനവിദ്യാഭ്യാസ ട്രെയിനിംഗ് ക്ലാസ്സിന്റെ പ്രിൻസിപ്പാളായ റവ: ജെ. ഡബ്ളിയൂ. സാലം ബി. എ. ബി. ഡി. ഡി. സ്വാഗതമാശംസിച്ചുകൊണ്ടു് പരിശീലനകോഴ്സിന്റെ ആവശ്യകതയെ വിശദീകരിച്ചു.

പരിശീലനകോഴ്സ് ഉത്ഘാടനം ചെയ്തുകൊണ്ടു് മന്ത്രി ശ്രീ. പനമ്പിള്ളിഗോവിന്ദമേനോൻ ഇപ്രകാരം പറഞ്ഞു. "വയോജനവിദ്യാഭ്യാസം എന്നതു് പ്രായപൂൎത്തിവന്നവൎക്കു് അക്ഷരാഭ്യാസം നൽകുന്നതാണെന്ന ഒരു ധാരണയുണ്ടു്. ആ ധാരണ ശരിയല്ല. അക്ഷരാഭ്യാസം വയോജനങ്ങൾക്കു നൽകുന്നതു മാത്രമല്ല വയോജനവിദ്യാഭ്യാസ പദ്ധതിയിലുൾപ്പെടുന്നതു്. നാലുകൊല്ലം പ്രൈമറി വിദ്യാഭ്യാസം കഴിഞ്ഞു് പുറത്തുവന്നു ജീവിതയാത്ര തുടങ്ങുന്നവർ, പഠിച്ചതുമുഴുവൻ മറക്കുക എന്നതു സാധാരണമാണു്. അങ്ങനെയുള്ള യത്നം വെറുതെ പോകുന്നതു് രാഷ്ട്രീയമായ ഒരു നഷ്ടം കൂടിയാണു്. നാനാപ്രകാരത്തിൽ അതൊരു ദുൎവ്യയവുമാണു്. ഈ ദുൎവ്യയവും രാഷ്ട്രീയമായ നഷ്ടവും പരിഹരിക്കുന്നതിനു് അനന്തര വിദ്യാഭ്യാസം നൽകണമെന്നു് വിദ്യാഭ്യാസ വിചക്ഷണന്മാർ അഭിപ്രായപ്പെട്ടിട്ടുണ്ടു്. ഈ കൃത്യം നിൎവ്വഹിക്കുന്നതിനു് ഗ്രന്ഥശാലകൾക്കു സാധിക്കും.

പരിശീലനം സിദ്ധിച്ച പ്രവൎത്തകർ ഇതിനു് ആവശ്യമാണു്. ഗ്രന്ഥശാലാസംഘം ഈ പ്രവൎത്തനത്തിനു ഉദ്യമിച്ചുകാണുന്നതിൽ സന്തോഷമുണ്ടു്. ഗവമ്മെൻറിൽനിന്നു ന്യായമായ എല്ലാ സഹായ സഹകരണങ്ങളും ലഭിക്കുന്നതാണു്. ഗ്രന്ഥശാലാസംഘം ഈ കൃത്യം ഏറെറടുത്തു നടത്തുന്നതു് ഉചിതമായിട്ടുണ്ടു്."

ഗ്രന്ഥശാലാസംഘം വൈസ്പ്രസിഡ ൻറ് ശ്രീ. കെ. എം. അഗസ്റ്റിൻ ബി. എ. ബി. കോം. കൃതജ്ഞത പ്രകടിപ്പിച്ചു.

പരിശീലനത്തിനുവന്നവിദ്യാർത്ഥി കരം ക്കു് താമസത്തിനു കോളേജ് ഹോസ്റ്റൽ അനുവദിച്ചതിനു് യൂനിവേഴ്സിററി അധികൃതരോടു് സംഘത്തിനു് നിസ്സീമമായ കൃതജ്ഞതയുണ്ടു്.

## ഗ്രന്ഥശാലാസംഘം ഉപരക്ഷാധികാരികൾ.

1. ഡാക്ടർ, പി. ററി. തോമ്മസ് പാലമ്പടം, കോട്ടയം.
2. ജ്യോത്സ്യൻ കൃഷ്ണപിള്ള, തിരുവനന്തപുരം.
3. ശ്രീമതി ലക്ഷ്മിപ്പിള്ളക്കൊച്ചമ്മ, മാധവമന്ദിരം, തിരുവനന്തപുരം.
4. ശ്രീ. ജെ. ഈ എ. പെരേര, കൊല്ലം,
5. ശ്രീ പി. സുബ്രഹ്മണ്യം, സ്റ്റേറ്റ്സ് തിരുവനന്തപുരം.
6. ,, ഇലങ്കത്തു് നാരായണപിള്ള, തിരുവനന്തപുരം.
7. ,, ററി. സി. രവിവർമ്മ വലിയരാജാ, നീലീശ്വരം.
8. ,, പി. എൻ. നമ്പൂതിരി, ഇളമൺമന, തിരുവല്ല.
9. ,, ററി. വി. കൃഷ്ണയ്യർ, തിരുവനന്തപുരം.
10. ,, എൻ. രാമസ്വാമിഅയ്യർ മൂവാററുപുഴ
11. ,, ജോർജ്ജ്തോമസ്, കൊട്ടുകാപ്പള്ളി, പാലാ,
12. ,, ജോസഫ്ചാക്കോള, കോളേജ്‌വ്യൂ, തൃശ്ശൂർ.
13. ,, റവ: കുര്യൻ, തട്ടപ്പാറഹൗസ്, കുത്താട്ടുകുളം.
14. ,, കെ. എം. പൈലി, ഇളയടത്തു് നെന്മൂർ, പിറവം.
15. ,, കെ. വാസുദേവനു്, മണലിക്കരമഠം കൽക്കുളം.

## വായനശാലാവാർത്തകൾ

### നേതാജി മെമ്മോറിയൽ ഗ്രന്ഥശാല സമ്പൽക്കര—കരുകച്ചാൽ.

പ്രസ്തുത വായനശാല 121-ൽ പ്രവർത്തനം ആരംഭിച്ചു. പൊതുക്കാര്യപ്രസക്തനായ ശ്രീ. കൊട്ടാരത്തിൽ കെ. പി. കൃഷ്ണൻനായർ വായനശാലയ്ക്കു എഴുസെൻറ്സ്ഥലം സംഭാവനചെയ്തു. നാട്ടുകാരുടെ ശ്രമഫലമായി 2000 രൂപ വിലവരുന്ന ഒരു കെട്ടിടം പണികഴിപ്പിക്കാൻ സാധിച്ചിട്ടുണ്ടു്.

### ശ്രീ ചിത്രോദയം വായനശാല ചിതറാൽ—അരുമന.

വായനശാലയുടെ സാഹിത്യസമ്മേളനം പദ്യപാരായണം, ഉപന്യാസവായന, പ്രഭാഷണം, ബാലികമാരുടെ കഥേലവൃത്തം എന്ന നാടകം മുതലായ ചടങ്ങുകളോടു കൂടി പര്യവസാനിച്ചു.

പ്രവർത്തനം മന്ദീഭവിച്ചിരുന്ന നിശാപാഠശാലയുടെ പുനഃപ്രവർത്തനം ഏപ്രിൽ 17-ാംനു- ആരംഭിച്ചിരിക്കുന്നു.

### ജി. പി. സത്യവാൻ സ്മാരകവായനശാല ഇഞ്ചക്കാട്ടു്, കൊട്ടാരക്കര.

വായനശാലയുടെ ഒരു വിശേഷാൽ പൊതുയോഗം ഏപ്രിൽ 30-ാംനു- കൊട്ടാ

രക്കരത്താലൂക്ക് ഗ്രന്ഥശാലാ യൂണിയൻ പ്രസിഡൻറ് ശ്രീ ഏ. ഈശ്വരപിള്ള അവർകരം എം. എൽ ഏ. യുടെ അദ്ധ്യക്ഷതയിൽക്കൂടി. മെ പി. കെ. രാഘവൻ പിള്ള (വക്കീൽ), എസ്സ്. നാരായണയ്യർ ബീ. എസ്സ്. സി. ബി. ററി., കെ. ജി. വെള്ളപ്പൻപിള്ള (ആർഗനൈസർ) എന്നിവർ പ്രസംഗിച്ചു.

## ഉളിയക്കോവിൽ സ്പോർട്ട്സ് ക്ലബ്ബ് റീഡിംഗ് റൂം കൊല്ലം

മേടം 17-ാം തീയതി ഞായറാഴ്ച ശ്രീ. എൻ. ശങ്കരപ്പിള്ളയുടെ അദ്ധ്യക്ഷതയിൽ ഒരു വിശേഷാൽ പൊതുയോഗം കൂടി. വിപുലമായ രീതിയിൽ വാർഷിക സമ്മേളനം നടത്തുന്നതിന് ശ്രീ. കെ. വി. തങ്കപ്പൻനായർ ബി. ഏ. കൺവീനറായി ഒരു സ്വാഗതസംഘം രൂപീകരിച്ചു.

## ശാരദാമെമ്മോറിയൽ ലൈബ്രറി ഇളങ്ങളം.

വൈ. എം. ഏ. സാഹിത്യസമിതിയുടെ ഒരു യോഗം ഏപ്രിൽ 30-ാം തീയതി കൂടി. ശ്രീ. കെ. ഏ. രാമൻപിള്ള യോഗം ഉൽഘാടനം ചെയ്തു. പ്രസിഡൻറായി ശ്രീ. ഏ. കെ. കൊച്ചുകൃഷ്ണപിള്ളയേയും സെക്രട്ടറിയായി ശ്രീ. കെ. ആർ. ചന്ദ്രശേഖരൻ നായരേയും ഖജാൻജിയായി ശ്രീ. എം. എൻ. കൃഷ്ണനേയും തെരഞ്ഞെടുത്തു.

## മഹാത്മാറീഡിംഗ് റൂം തൃപ്പൂണിത്തുറ

ഒരു പൊതുയോഗം ഏപ്രിൽ 30-ാം തീയതി പ്രസിഡൻറ് ശ്രീ പി. ബാലൻ മേനോൻെറ അദ്ധ്യക്ഷതയിൽ കൂടി. ശ്രീ. പി. ബാലൻമേനോൻ പ്രസിഡൻറായും ശ്രീ. കെ. പി. കൃഷ്ണൻ സെക്രട്ടറിയായും, 9 പേരുരംപ്പെട്ട ഒരു നിർവ്വാഹക സമിതിയെ തെരഞ്ഞെടുത്തു.

## ദേശീയ സേവാസംഘം റീഡിംഗ് റൂം തോപ്പ്-കൊല്ലം

മൂന്നാമത്തു വാർഷിക പൊതുയോഗം ഏപ്രിൽ 2-ാം തീയതി ശ്രീ. ഔസേപ്പ് ജാജ്ജ് ബി. ഏ. ബി. ററി-യുടെ അദ്ധ്യക്ഷതയിൽ കൂടി. 321 രൂപായുടെ ഒരു ബഡ്ജററ് അംഗീകരിച്ചു. 10 അംഗങ്ങരം ഉള്ള ഒരു കമ്മിററിയെ തെരഞ്ഞെടുത്തു. 200 രൂപ വായനശാലയുടെ പേരിൽ ബാങ്കിൽ നിക്ഷേപിക്കുവാൻ നിശ്ചയിച്ചു.

## ശ്രീ ചട്ടമ്പിസ്വാമി സ്മാരക ഗ്രന്ഥശാല വഞ്ചിയൂർ

ഒരു വിശേഷാൽ യോഗം മേടം 7-ാം തീയതി രാജ്യസേവാപ്രവീണ ശ്രീ. നാരായണനുണ്ണിത്താൻ അവർകളുടെ അദ്ധ്യക്ഷതയിൽ കൂടി. ശ്രീ. കാലടി, കെ. പരമേശ്വരൻപിള്ള, ശ്രീ. ശൂരനാട്ട കുഞ്ഞൻപിള്ള, ശ്രീ. എം. ജി. കേശവപിള്ള എന്നിവർ പ്രസംഗിച്ചു.

## രാജരാജേശ്വരി റീഡിംഗ് ക്ലബ്ബ് വയലാ

മൂന്നാമത്തു വാർഷിക പൊതുയോഗം ഏപ്രിൽ 20-ാം തീയതി ശ്രീ. കെ. നീലകണ്ഠൻനായർ ബി. ഏ. ബി. ററി. യുടെ അദ്ധ്യക്ഷതയിൽകൂടി. ഡാക്ടർ എസ്സ്. എൻ. തീർത്ഥാ. ബി. ഏ. ബി. എം. സി. (സ്വാഗതം) ശ്രീ. വെട്ടൂർ, രാമൻനായർ ശ്രീ. വൈക്കം ചന്ദ്രശേഖരൻനായർ. ഡാക്ടർ കെ. കേശവൻ എന്നിവർ പ്രസം

ഗിച്ചു. ശ്രീ. എ. കെ. ബാലകൃഷ്ണവർമ്മയുടെ കവിതാപാരായണം ശ്രീ. എ. എൻ. ഗോവിന്ദൻ നായരുടെ കൃതജ്ഞതാപ്രകടനം എന്നിവയ്ക്കു ശേഷം യോഗം സമംഗളം പര്യവസാനിച്ചു. രാത്രിയിൽ കൃഷ്ണപുരം രാഘവൻപിള്ളയുടെ കഥാപ്രസംഗവും "സ്ത്രീധനം" എന്ന നാടകാഭിനയവും ഉണ്ടായിരുന്നു.

### വാളക്കോട്ട് പബ്ലിക് ലൈബ്രറി, പുനലൂർ.

ഒരു വിശേഷാൽ പൊതുയോഗം മേടം 24-ാംതീയതി ശ്രീ പി. രാഘവൻപിള്ള എം. എ. ബി. ററി. യുടെ അദ്ധ്യക്ഷതയിൽ കൂടി. ശ്രീ. പി. ഇബ്രാഹിംകുട്ടി സദസ്സിനു സ്വാഗതമരുളി. ശ്രീമതി. എം. ശാരദ, ശ്രീ. പി. ഒ. തോമസ് പത്തനാപുരം താലൂക്ക യൂണിയൻ സെക്രട്ടറി) ശ്രീ. കെ. കൃഷ്ണപിള്ള ശ്രീ. ജി. നാണുശാസ്ത്രി (ലൈബ്രറി ആർഗനൈസർ) എന്നിവർ പ്രസംഗിച്ചു.

യോഗത്തിൽ ശ്രീമതി കെ. ലക്ഷ്മിക്കുട്ടി അന്റ് പാർട്ടിയുടെ പാട്ടുകച്ചേരിയും ഉണ്ടായിരുന്നു. ശ്രീമതി ലക്ഷ്മിക്കുട്ടിക്ക് പ്രോത്സാഹനാർത്ഥം ഒരു സ്വർണ്ണ മെഡൽ സമ്മാനിക്കുകയും ചെയ്തു.

### മഹാത്മജി സ്മാരക ഗ്രന്ഥശാല & വായനശാല, പറയക്കടവ്.

പ്രസ്തുത വായനശാലയുടെ രണ്ടാമത്തെ വാർഷികസമ്മേളനം മേടം 20-ാം തീയതി ശ്രീ. നീലവന ആർ. മാധവൻനായർ അവർകളുടെ അദ്ധ്യക്ഷതയിൽ നടത്തി. ശ്രീ. കെ. ശ്രീധരൻ സദസ്സിനു സ്വാഗതം പറഞ്ഞു. മെ. കെ. എൻ കോമളത്ത് ബി. എ., എ. കെ. നാരായണൻനായർ (ലൈബ്രറി ആർഗനൈസർ) ശ്രീ. പി. കേശവദേവ് എന്നിവർ പ്രസംഗിച്ചു. ശ്രീമതി. പി. സുധാലതയുടെ ദേശീയഗാനങ്ങളും ഇടയ്ക്കിടയ്ക്ക് ഉണ്ടായിരുന്നു.

### ബാപ്പുജിസ്മാരകവായനശാല, നാഗഞ്ചേരി.

പ്രസ്തുത വായനശാലയും ദ്വിതീയ വാർഷികദിനവും വായനശാലവക പുതിയ കെട്ടിടത്തിന്റെ ഉത്ഘാടനവും മേടം 24-ാം തീയതി ശ്രീ. എൻ. എ. നീലകണ്ഠപ്പിള്ള ബി. എ. എൽ. ററി-യുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. മെ: എം. ജി. വി. നമ്പൂതിരി ബി. എ. ബി. എൽ, പി. വി. നാരായണൻ, ററി. കെ. ഗോവിന്ദപ്പിള്ള എന്നിവർ പ്രസംഗിച്ചു. സ്പോട്ട്സിൽ വിജയികളായവൎക്ക് സമ്മാനദാനം പ്രസിഡൻറ് നിർവ്വഹിച്ചു.

### വി. പി. സ്മാരകഗ്രന്ഥശാല പെരിങ്ങര—തിരുവല്ല

വാർഷിക പൊതുയോഗം മേടം 17-ാം തീയതി കൂടി. പ്രസിഡൻറായി ശ്രീ. സി. കെ. പരമേശ്വരൻപിള്ള ബി. എ. എൽ. ററി-യേയും, സെക്രട്ടറിമാരായി ശ്രീ. കേശവപിള്ള ശ്രീ. പി പി. രാഘവൻനായർ ബി. എ. എന്നിവരേയും ഖജാൻജിയായി പി. എൻ. നമ്പൂതിരിയേയും തെരഞ്ഞെടുത്തു.

### പബ്ലിക് ലൈബ്രറി ആൻഡ് റീഡിംഗ് റൂം മംഗലാപുരം

പ്രസ്തുത ഗ്രന്ഥശാലയുടെ ഉത്ഘാടനം ഏപ്രിൽ 8-ാം തീയതി ശ്രീ. പട്ടം താണുപിള്ള നിർവ്വഹിച്ചു. തുടർന്നുകൂടിയ യോഗത്തിൽ ശ്രീമതി കൈലാസം രാജമ്മ ബി,

ഏ. ബി. എൽ. ആദ്ധ്യക്ഷ്യംവഹിച്ചു. ശ്യാമളാലയം കൃഷ്ണൻനായർ, പാൽക്കുളങ്ങര തങ്കപ്പൻനായർ (ലൈബ്രറി ആർഗനൈസർ) എന്നിവർ പ്രസംഗിച്ചു.

### വാണീവിലാസ് വായനശാല കണിയാപുരം

പ്രഥമ വാർഷികസമ്മേളനം ഏപ്രിൽ 30-ാം തീയതി ശ്രീ. കൃഷ്ണൻനായർ ബി. ഏ-യുടെ അദ്ധ്യക്ഷതയിൽ നടത്തി. മെ: ഇബ്രാഹിംകഞ്ഞ് എം. ഏ. എൽ. എൽ. ബി പാൽക്കുളങ്ങര തങ്കപ്പൻനായർ (ലൈബ്രറി ആർഗനൈസർ) ബാലരാമപുരം ഐ. അമ്പ്രോസ് എന്നിവർ പ്രസംഗിച്ചു.

### യുവജന സേവാസംഘം വായനശാല പേട്ട

ഒരു പൊതുയോഗം ഏപ്രിൽ 25-ാം തീയതി ശ്രീ. കെ. തങ്കപ്പൻനായരുടെ അദ്ധ്യക്ഷതയിൽ കൂടി പുതിയ ഭരണസമിതി തെരഞ്ഞെടുത്തു.

### മഹാത്മാഗാന്ധിസ്മാരകവായനശാല അയിരൂപ്പാറ

ഈ വായനശാലയോടനുബന്ധിച്ച് നവസംസ്കാരസമിതിയുടെ ഒരു ശാഖ ആരംഭിച്ചുപ്രവർത്തനം നടത്തുന്നതിന് ശ്രീ. പാൽക്കുളങ്ങര കെ. തങ്കപ്പൻനായരുടെ അദ്ധ്യക്ഷതയിൽ കൂടിയ പൊതുയോഗത്തിൽവച്ച് തീരുമാനിച്ചിരിക്കുന്നു.

### നേതാജി ഗ്രന്ഥശാല വയനാത്തുകാരാണ്മ

പ്രസ്തുത ഗ്രന്ഥശാലയ്ക്കു ശ്രീ. കെ. എസ്. പ്രകാശം നാലു സെൻറസ്ഥലം സൗജന്യമായി എഴുതിക്കൊടുത്തിരിക്കുന്നു.

### രാജരാജവർമ്മ ഗ്രന്ഥശാല ഓച്ചിറ

ദീർഘകാലമായി പ്രവർത്തനം മന്ദീഭവിച്ചു കിടന്ന പ്രസ്തുത ഗ്രന്ഥശാലയുടെ പ്രവർത്തനം മെയ് 10-ാം തീയതി മുതൽ ഊർജ്ജിതമായി ആരംഭിച്ചിരിക്കുന്നു. ശ്രീ. എസ്സ്. ഗുപ്തൻനായർ എം. ഏ. യുടെ അദ്ധ്യക്ഷതയിൽ കൂടിയ പൊതുയോഗത്തിൽ വച്ചാണ് ഉദ്ഘാടന പരിപാടികൾ നടന്നതു്. താലൂക്കു ആർഗനൈസർ ശ്രീ. ഏ. കെ. നാരായണൻ നായരുടെ ശ്രമം വേണ്ടുവോളം ഉണ്ടായിരുന്നു.

### നാഷനൽറീഡിംഗ്റൂം & ലൈബ്രറി മരങ്ങാട്ടുപള്ളി

പ്രസ്തുത ഗ്രന്ഥശാലയുടെ ദ്വിതീയ വാർഷിക സമ്മേളനം മേയ് 7-ാം തീയതി റവ: ഫാദർ ജോൺ മററം എം. ഏ. യുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. ശ്രീ. എം. ആർ. നാരായണക്കൈയ്മൾ സദസ്സിനു സ്വാഗതമരുളി. മെ. എം. ററി. തോമസ് ബി. എസ്. സി., വെട്ടൂർ രാമൻനായർ (ലൈബ്രറി ആർഗനൈസർ) പി. ററി. ചാക്കോ എം. ഏ. എൽ. എൽ. ബി. എന്നിവർ പ്രസംഗിച്ചു.

രാത്രി "ശശികല" എന്ന ഗദ്യനാടകം അഭിനയിക്കുക യുണ്ടായി.

### സർക്കാർ ഗ്രാമീണവായനശാല അരഞ്ഞാട്ടുകര.

പ്രസ്തുത വായനശാലയുടെ പതിനൊന്നാമതു വാർഷികയോഗം മേയ് 7-ാം നു-പ്രൊഫസ്സർ ജോസഫ് മുണ്ടശ്ശേരി എം. എൽ. ഏ. യുടെ അദ്ധ്യക്ഷതയിൽ കൂടി. മെ. കെ. പി. ദേവസ്സി. ബി. ഏ. ബി. എൽ., എൻ. കെ. ശേഷൻ ബി. ഏ.,

തകഴി എന്നിവർ പ്രസംഗിച്ചു. യോഗാനന്തരം കൃഷ്ണകുമാർ ആൻറ് പാർട്ടിയുടെ കഥാപ്രസംഗവും ഉണ്ടായിരുന്നു.

### ബാപ്പുജി ഗ്രന്ഥശാല
### നെടുമങ്ങാട്

ഏപ്രിൽ 28-ാം തീയതി ശ്രീ. എൻ. കൃഷ്ണൻകുട്ടിനായരുടെ അദ്ധ്യക്ഷതയിൽ ഒരു പൊതുയോഗം കൂടി. ശ്രീ. എസ്. കൃഷ്ണസ്വാമിപിള്ള ബി. എസ്സ്. സി. ബി. എൽ. പ്രസിഡൻറായും, ശ്രീ. എം. ശ്രീകുമാർ സെക്രട്ടറിയായും ശ്രീ. കെ. ജി. കൃഷ്ണൻനായർ ജോയിൻറ് സെക്രട്ടറിയായും ശ്രീ. കെ. ചന്ദ്രശേഖരൻനായർ ഖജാൻജിയായും പന്ത്രണ്ടുപേരുൾപ്പെട്ട ഒരു ഭരണസമിതിയെ തെരഞ്ഞെടുത്തു. കൂടുതൽ സൗകര്യത്തെ ഉദ്ദേശിച്ച് വായനശാലയെ കച്ചേരിനടയിലേയ്ക്കു മാററിസ്ഥാപിച്ചു. യോഗത്തിൽ ആർഗനൈസർ ജെ. രാജഗോപാലാൻനായരും സംബന്ധിച്ചിരുന്നു.

### കൈരളീഗ്രന്ഥാലയം ചെറുവള്ളി

പ്രസ്തുത ഗ്രന്ഥാലയത്തിൻെറ പ്രഥമ വാർഷികം മേടം 24-ാം തീയതി ശ്രീ. പി. വി. ഉലഹന്നാൻ മാപ്പിളയുടെ അദ്ധ്യക്ഷതയിൽ കൂടി. മെ: തുക്കൊടിത്താനം, ജി. പി. മംഗലശ്ശേരി എന്നിവർ പ്രസംഗിച്ചു. ഗ്രന്ഥാലയത്തിനുള്ള ധനശേഖരാത്ഥം പെരുന്ന ഗാന്ധിസ്മാരക കലാസമിതിയുടെ കഥാപ്രസംഗവും പാട്ടുകച്ചേരിയും ഉണ്ടായിരുന്നു.

### ദാമോദരവിലാസം വായനശാല
### ചെമ്പൂര്

പ്രസ്തുത വായനശാലയുടെ ആഭിമുഖ്യത്തിൽ ഒരു ഹിന്ദിവിദ്യാലയം 124 മുതൽ ആരംഭിച്ചു വരുന്നു. ദക്ഷിണഭാരതി ഹിന്ദുസ്ഥാനി പ്രചാരസഭയാൽ നടത്തപ്പെട്ടുവരുന്ന പ്രാഥമികം, മദ്ധ്യമം, രാഷ്ട്രഭാഷ എന്നീ പരീക്ഷകൾക്ക് ഇവിടെ പഠിപ്പിക്കുന്നുണ്ട്. ഇക്കഴിഞ്ഞ പരീക്ഷയിൽ ചേന്ന പല വിദ്യാത്ഥീ വിദ്യാത്ഥിനികളും പാസ്സാകുകയുണ്ടായി.

### സാഹിത്യപോഷിണി വായനശാല
### കിഴ: കടങ്ങല്ലൂർ—ആലുവാ

പ്രസ്തുത വായനശാലയുടെ ഒരു പൊതുയോഗം മേയ് 7-ാം തീയതി ശ്രീ. പി. എ. നാരായണപിള്ള ബി. എ. ബി. എൽ-ൻെറ അദ്ധ്യക്ഷതയിൽ കൂടി. ലൈബ്രറി ആർഗനൈസർ ശ്രീമതി ജെ. തങ്കം. യോഗത്തിൽ സംബന്ധിച്ചിരുന്നു. ശ്രീ. പി. എ. നാരായണപിള്ള പ്രസിഡൻറായും ശ്രീ. ററി. വി. തോമസ് സെക്രട്ടറിയായും ഒരു പുതിയ ഭരണസമിതിയെ തെരഞ്ഞെടുത്തു. വായനശാലയ്ക്കു സ്വന്തമായ കെട്ടിടം ഉണ്ടാക്കുന്നതിലേയ്ക്ക് ഒരു കമ്മിററിയെ നിയോഗിച്ചു.

### യുവജന വായനശാല
### വടക്കേമുറി—വൈയ്ക്കം

പ്രസ്തുത വായനശാലയുടെ ഉത്ഘാടനം ഏപ്രിൽ 23-ാം തീയതി ശ്രീ. സി. വി. മത്തുപ്പിള്ള ബി. എ. എൽ. ററി. നിർവ്വഹിച്ചു. ലൈബ്രറി ആർഗനൈസർ ശ്രീ. പോൾ ജെ കൊണത്താപ്പിള്ളി ശ്രീ. ടി. കെ. പത്മനാഭപിള്ള, ശ്രീ. പി. ശങ്കരൻനായർ എന്നിവർ പ്രസംഗിച്ചു. 9 പേരുൾപ്പെട്ട ഒരു ഭരണസമിതിയെ തെരഞ്ഞെടുത്തു. യോഗത്തിൽവച്ചുതന്നെ പലരും 25 രൂപാവീതം സംഭാവനചെയ്ത് വായനശാലയിൽ ആയുഷ്കാലാംഗങ്ങളായി ചേന്നു.

### വൈ. എം. സി. ഏ. ഗ്രന്ഥശാല പാറശ്ശാല

ഒരു പൊതുയോഗം മേയ് 18-ാം തീയതി ശ്രീ. പരമാനന്ദം ജോഷ്വാ ബി. എസ്. സി. ബി. ററി-യുടെ അദ്ധ്യക്ഷതയിൽ കൂടി. മെ: ശാമുവൽ, റവി. വിൽസൻ ജോസഫ് ബി. എ. എന്നിവർ പ്രസംഗിച്ചു.

മേയ് 26-ാം തീയതി ഗ്രന്ഥശാലാ വാർഷികം നടത്തുന്നതിനും ഗ്രന്ഥശാലയുടെ ധനശേഖരാർത്ഥം ഒരു പ്രഹസനം അഭിനയിക്കുന്നതിനും നിശ്ചയിച്ചു.

### കാത്തൊലിക് യൂണിയൻ വായനശാല ബാലരാമപുരം

പ്രസ്തുത വായനശാലയുടെ ആഭിമുഖ്യത്തിൽ മെയ് 21-ാം തീയതി റവ: ഫാദർ ജി. വി. അലോഷ്യസ് അവർകളുടെ അദ്ധ്യക്ഷതയിൽ കൂടിയ പൊതുയോഗത്തിൽ വച്ച് വയോജനവിദ്യാഭ്യാസക്ലാസ്സിന്റെ ഉത്ഘാടനം ശ്രീ. എൻ. സുകുമാരൻ ബി. എസ്. സി. നിർവ്വഹിച്ചു. ശ്രീ. വി. ഐ. ഗോമസ് ഒരു പ്രസംഗം ചെയ്തു.

### വഞ്ചിപ്രഭാഗ്രന്ഥശാല പെരുമാൻകുഴി

മേയ് 21-ാംതീയതി പ്രസ്തുത വായനശാലയുടെ ഒരു പൊതുയോഗം ശ്രീ. എൻ. കേശവപിള്ളയുടെ ആദ്ധ്യക്ഷതയിൽകൂടി. ശ്രീ. എൻ. കേശവപിള്ള പ്രസിഡൻറായും, ശ്രീ. പി. ആർ. കൃഷ്ണപിള്ള സെക്രട്ടറിയായും, 9 പേരുൾപ്പെട്ട ഒരു കമ്മിററിയെ തെരഞ്ഞെടുത്തു. ഒരു നിയമാവലീ രൂപീകരിക്കാൻ ഒരു കമ്മിററിയെ ചുമതലപ്പെടുത്തി. ഗ്രന്ഥശാലാമൂലധനത്തിനുവേണ്ടി ഒരു പ്രഹസനം അഭിനയിക്കുന്നതിനും നിശ്ചയിച്ചു.

### യുവഭൂഷണം സക്കാർഗ്രാമീണ വായനശാല ചേരനല്ലൂർ

ശ്രീ. ടി. വി. നാരായണൻെറ അദ്ധ്യക്ഷതയിൽ ഏപ്രിൽ 18-ാംതീയതി ഒരു കമ്മിററികൂടി 126 ചിങ്ങത്തിൽ വായനശാലയുടെ വാർഷികസമ്മേളനം നടത്തുന്നതിനു നിശ്ചയിച്ചു. ബഹു: ചീഫ്മന്ത്രി ശ്രീ. പറവൂർ ടി. കെ. നാരായണപിള്ള മേയ് 4-ാംതിയതി പ്രസ്തുത വായനശാല സന്ദർശിച്ച് അഭിനന്ദനം രേഖപ്പെടുത്തി.

### സി. കൃഷ്ണവിലാസം ലൈബ്രറി വക്കം

പ്രസ്തുത വായനശാലയുടെ ഒരു കമ്മിററിയോഗം ഇടവം 7-ാംതീയതി ശ്രീ. പി. എം. പത്മനാഭൻെറ അദ്ധ്യക്ഷതയിൽ കൂടി. ഗ്രന്ഥശാലക്കു 25 സെൻറ സ്ഥലം പതിച്ചുകിട്ടുന്നതിനു ഗവമ്മെൻറിനോടു് അപേക്ഷിക്കുന്നതിനും, ഓണഒഴിവു കാലത്തു വാർഷികസമ്മേളനം നടത്തുന്നതിനും, ഫണ്ടു സ്വരൂപിക്കുന്നതിനു് പ്രഹസനവും കഥാപ്രസംഗവും നടത്തുന്നതിനും നിശ്ചയിച്ചു.

## ഗ്രന്ഥശാലാപ്രവത്തകരുടെ അറിവിലേക്കു്

1. 1950-51-ലെ ഗ്രാൻറിനുള്ള അപേക്ഷ ഗ്രന്ഥശാലാസംഘത്തിലേയ്ക്കു അയയ്ക്കുക.

2. 1950 ഏപ്രിൽ മുതലുള്ള കണക്കുകൾ ശരിയായി വയ്ക്കുക.

3. പ്രത്യേക റിക്കാർഡുകൾ സംഘത്തിൽനിന്നും അച്ചടിച്ചു വിതരണം നടത്തുന്നതുവരെ ആർഗനൈസറന്മാരുടെ നിർദ്ദേശമനുസരിച്ചുള്ള എല്ലാ റിക്കാർഡുകളും സൂക്ഷിക്കുക.

4. രസീതുകളും വൗച്ചറുകളും ഉണ്ടായിരിക്കണം.

5. വരവു ചെലവു സംബന്ധിച്ചു് ഒരു മാസാന്ത്യസ്റ്റേറ്റുമെൻറുകൂടി വയ്ക്കേണ്ടതാണു്.

6. അനുവദിക്കുന്ന ഗ്രാൻറിനു് പുസ്തകങ്ങൾ വാങ്ങുന്നതിനു പ്രത്യേകം ശ്രദ്ധിക്കണം.

7. ഇപ്പോൾ നൽകുന്നഗ്രാൻറ കഴിഞ്ഞ ഏഴര മാസത്തേയ്ക്കുള്ള തുകയാണു്.

8. സംഘം ആഫീസിലേയ്ക്കു അയയ്ക്കുന്ന കത്തുകളിൽ വായനശാലയുടെ രജിസ്റ്റർ നമ്പർകൂടി കാണിക്കേണ്ടതാണു്.

9 മാസികയിൽ പ്രസിദ്ധപ്പെടുത്തുന്നതിനു യോഗങ്ങളുടെ അച്ചടി പ്രോഗ്രാമിൻെറ കൂടെ റിപ്പോർട്ടുകൂടി അയക്കേണ്ടതാണു്.

കഴിഞ്ഞ രണ്ടു ഗ്രാൻറുപരിശോധനയ്ക്കും ഗവർമ്മെൻറിൽ നിന്നും ആർഡർ താമസിച്ചു കിട്ടിയതിനാലും, ചുരുങ്ങിയ കാലയളവിൽ പരിശോധന തീർക്കണമെന്നു് നിർദ്ദേശിച്ചിരുന്നതിനാലും വേണ്ടിടത്തോളം സാവകാശം ലഭിച്ചിരുന്നില്ല.

എന്നാൽ 1950 ഏപ്രിൽമുതൽ ഗ്രാൻറു നൽകുന്നതിനുള്ള ഉത്തരവാദിത്വം സംഘത്തിനു നൽകിയിരുന്നതിനാൽ അർഹതയുള്ള എല്ലാ വായനശാലയേയും മേലിൽ യഥാകാലം സംഘത്തിൽനിന്നു പ്രത്യേകം ചുമതലപ്പെട്ടു് പരിശോധന നടത്തുന്നതാണു്,

1950 ഏപ്രിൽവരെയുള്ള ഏഴര മാസത്തെ ഗ്രാൻറുപരിശോധനയാണു് ഇപ്പോൾ നടന്നിട്ടുള്ളതു്.

ആരംഭിച്ചു ഒരു കൊല്ലമെങ്കിലും ആയിട്ടുള്ള വായനശാലകൾ മാത്രമേ ഞങ്ങളുടെ പരിശോധനയിൽ ഉൾപ്പെടുത്തിയിരുന്നുള്ളു. എങ്കിലും ഞങ്ങൾക്കു ലഭിച്ച പരിമിതമായ സമയംകൊണ്ടു് രാവിലെ 8 മണി മുതൽ രാത്രി 12 മണിവരെ സഞ്ചരിച്ചു് അർഹതയുള്ളതെന്നു അതാതു താലൂക്കുകമ്മിററിക്കാരും ആർഗനൈസറന്മാരും നിർദ്ദേശിച്ച വായനശാലകൾ മുഴുവനും ഞങ്ങൾ കാണുകയുണ്ടായി. അർഹതയുള്ള ഒററ വായനശാലയേയും ഞങ്ങൾ വിഗണിക്കുന്നതല്ല.

ഈ വിഷയത്തിൽ ഞങ്ങൾക്കു യാതൊരുവിധമായ ററി, എ യോ അലവൻസോ ഇല്ലയെന്നുള്ളതും പ്രസ്താവ്യമാണു്,

പെട്രോൾ ചിലവുപോലും അതതു സ്ഥലത്തെ ഉദാരമതികളായ മാന്യന്മാരുടെ ധനസഹായം കൊണ്ടാണു നിർവഹിച്ചിട്ടുള്ളതു്,

## അമേരിക്കൻ പ്രസിദ്ധീകരണം

36 താലൂക്കിലും ഓരോപ്രധാനപ്പെട്ട ഗ്രന്ഥശാലയ്ക്കു മാത്രമാണു് അമേരിക്കൻ പ്രസിദ്ധീകരണങ്ങൾ സൗജന്യമായി നല്കാമെന്നു അധികൃതർ സമ്മതിച്ചിരിക്കുന്നതു്. എല്ലാവായനശാലകൾക്കും സൗജന്യമായി അമേരിക്കൻ പ്രസിദ്ധീകരണം ലഭിക്കുമെന്നു പത്രത്തിൽ കണ്ട വാർത്ത അടിസ്ഥാനരഹിതമാണു്.

## അനുശോചനം

1933 മുതൽ 1946 വരെ ഇൻഡ്യൻ ഗ്രന്ഥശാലാസംഘത്തിൻെറ ജനറൽ സെ

ക്രട്ടറി എന്ന നിലയിൽ സേവനം അനുഷ്ഠിച്ച ഖാൻബഹദൂർ കെ. എം. അസ്സാദുള്ളായുടെ ചരമത്തിൽ അനുശോചനം രേഖപ്പെടുത്തിക്കൊണ്ടു് ഇൻഡ്യൻ ലൈബ്രറിസംഘം ഒരു പ്രമേയം പാസ്സാക്കിയിരിക്കുന്നു.

## അംഗഗ്രന്ഥശാലകൾ (തുടർച്ച)

908 ദി ഇൻറർ നാഷണൽ ലൈബ്രറി, കീഴ്തടിയൂർ പാലാ.
909 സാഹിത്യ പരിഷത്ത് വായനശാല, എറണാകുളം.
910 വിജ്ഞാനപ്രദായിനി വായനശാല, കട്ടക്കര ചെമ്പ്.
911 ഇളമ്പൽ യുവജനസമാജം പബ്ളിക് ലൈബ്രറി ആൻഡ് റീഡിംഗ്റൂം ഇളമ്പൽ, പുനലൂർ.
912 ശ്രീ. നാരായണവിലാസം ലൈബ്രറി, പുത്തൻവേലിക്കര, N. പറവൂർ.
913 ഗാന്ധിമെമ്മോറിയൽ റീഡിംഗ്റൂം ആൻഡ് ലൈബ്രറി തട്ടയ്ക്കാട്ട്, കോയിപ്രം.
914 വിജ്ഞാനോദയം ഗ്രന്ഥശാല, പട്ടണക്കാട്ട്, ചേർത്തല.
915 മേവട സുഭാഷ്ഗ്രന്ഥശാല, മേവട, മുത്തോലി.
916 ദേശീയഗ്രന്ഥശാല, കമ്മട്ടൂർ, കിടങ്ങൂർ.
917 ഇടങ്ങനാട്ട സെൻട്രൽ ലൈബ്രറി ഇടങ്ങനാട്ട്, കാരിക്കോട്ട്.
918 വെട്ടിത്തറ, ഏഴക്കരനാട്ട് ഗ്രാമീണവായനശാല, രാമമംഗലം.
919 കല്ലറ ശ്രീ മാണിക്കവിലാസം ജൂബിലി സ്മാരക ഗ്രന്ഥശാല, കല്ലറ, കട്ടത്തുരുത്തി.
920 പായിപ്പാട് പബ്ളിക് ലൈബ്രറി ആൻഡ് റീഡിംഗ്റൂം പായിപ്പാട്ട്, ഹരിപ്പാട്ട്.
921 ദി പബ്ളിക്ലൈബ്രറി ആൻഡ് റീഡിംഗ്റൂം ആറൂർ, ആരക്കുഴ.
922 നേതാജിഗ്രന്ഥശാല' വയനാത്തുകാരാണ്മ, ഓച്ചിറ.
923 കൈരളീവിലാസം ലൈബ്രറി ആൻഡ് റീഡിംഗ്റൂം, കാപ്പിൽ കിഴക്ക്, ഓച്ചിറ.
924 ഗ്രാമ അഭിവൃദ്ധിസംഘം ആൻഡ് റീഡിംഗ്റൂം കുഞ്ഞപ്പൂമർ, പറക്കം.
925 ഭാരതിവാലിബർ സംഘം ആൻഡ് റീഡിംഗ്റൂം ബ്രാഹ്മിൻസ്ട്രീറ്റ്, നാഗർകോവിൽ.
926 ദി ചിത്രോദയം ഗ്രന്ഥശാല, പാമ്പേറവിള ആതംകോട്ട്ദേശം, കഴിത്തുറ.
927 സഹൃദയഗ്രന്ഥശാല, പനയറക്കുന്ന്; അന്തിയൂർ, ബാലരാമപുരം.
928 ദി യൂണിയൻ ക്ലബ്ബ് ആൻഡ് ലൈബ്രറി, പെരുമ്പാവൂർ.
929 വേങ്ങൂർ പബ്ളിക് ലൈബ്രറി ആൻഡ് റീഡിഗ്റൂം, വേങ്ങൂർ, കവപ്പുംപടി.
930 ബാലസുബ്രഹ്മണ്യം ഗ്രാമോദ്ധാരണ ലൈബ്രറി ആൻഡ് റീഡിഗ്ക്ലബ്ബ്, വല്ലം ചേലമററം പെരുമ്പാവൂർ.
931 ഗാന്ധിസേവാസംഘം ലൈബ്രറി ആൻഡ് റീഡിംഗ്റൂം, തങ്കശ്ശേരി, കൊല്ലം.
932 ദാമോദരവിലാസം വായനശാല, ചെമ്പുരു് ഒററശ്ശേഖരമംഗലം.
933 മഹാത്മാവായനശാല, തടിയൂർ.
934 മഹാത്മജിസ്മാരക വായനശാല, അരിശ്ശുംമൂട്ട്, മുക്കാലയ്ക്കൽ, പോത്തൻകോട്ട്,
935

936 ദി നോവൽറ്റി ക്ലബ്ബ്, വാഴൂർ.
937 ദേശാഭിവർദ്ധിനി വായനശാല, വെഞ്ചെമ്പ് അഞ്ചൽ.
938 യുവജനസംഘം വായനശാല, കുറുമശ്ശേരി, പറവൂർ.
939 ചിത്തിരപുരം ക്ലബ്ബ് ആൻറ് ലൈബ്രറി പള്ളിവാസൽ, ചിത്തിരപുരം.
940 മഹാത്മജിമെമ്മോറിയൽ വായനശാല, കോടിക്കുളം പടിഞ്ഞാറ്, കോടിക്കുളം.
941 ദേശീയസേവാസംഘം റീഡിംഗ്റൂം, തോപ്പ്, കൊല്ലം.
942 വിദ്യാഭിവർദ്ധിനി ഗ്രന്ഥശാല, ചെമ്പഴന്തി, ഉള്ളൂർ, തിരുവനന്തപുരം.
943 വാണീവിലാസ്‌വായനശാല, വലിയവീട്ടുമുറി, കണിയാപുരം.
944 പബ്ളിക് ലൈബ്രറി, ചുണ്ണാമ്പ്ലേട്ട, മുക്കോട് അഞ്ചൽ.
945 വിജയാക്ലബ്ബ് ലൈബ്രറി ആൻറ് റീഡിംഗ്റൂം, കുറിച്ചി, പള്ളം. (തുടരും)

## അഭിപ്രായത്തിനു വന്നിട്ടുള്ള പുസ്തകങ്ങളുടെ ലിസ്റ്റ്.

1 തളിരുകൾ.
2 നഗ്നസത്യം.
3 ഇലക്ഷൻപ്രണയം
4 പ്രശ്നാദശം
5 ഉപഹാരമാലിക
6 സൂര്യനമസ്കാരം
7 പുരുഷലൈംഗികരോഗങ്ങൾ
8 തീപ്പൊരികൾ
9 ഭിക്ഷക്കാരി
10 സ്വപ്നങ്ങൾ
11 ചീനഅയ്യന്റെ ദീന ചികിത്സ

---

(രണ്ടാംപേജിന്റെ തുടർച്ച)

പക്ഷ് പറയാനുണ്ട്. പക്ഷേ ഈ ചെറിയകുറിപ്പിൽ വിവരിക്കത്തക്കതല്ല, ആ സാഹിത്യതത്വങ്ങളെല്ലാം. ഇവിടെ അവയ്ക്കു പ്രസക്തിയുമില്ല. ഞങ്ങൾക്കൊരു കാര്യമേ പറയാനുള്ളു. ഈ മാസികയെക്കുറിച്ചാണ്. ഗ്രന്ഥാലോകം മാസിക സർക്കാരിനുവേണ്ടിയോ സർക്കാർ സാഹിത്യ പ്രചരണത്തിനു വേണ്ടിയോ നിൽക്കുന്നതല്ല. വായനശാലകൾക്കു വേണ്ടിയാണ് അതു പ്രവർത്തിക്കുന്നതു്. അതിലെ പുസ്തക നിരൂപണങ്ങളാകട്ടെ ഉത്തമസാഹിത്യത്തിന്റെ മൂല്യ നിർണ്ണയത്തിനുള്ള നിർദ്ദേശികകളായിട്ടാണ് പ്രത്യക്ഷപ്പെടാറുള്ളതു്. പക്ഷേ മൂല്യങ്ങളെക്കുറിച്ചുള്ള ബോധം (Sense of values) തന്നെ വികലവും ഉദ്ഭ്രമൂലവും ആയിട്ടുള്ളവർക്ക് ആ നിരൂപണങ്ങൾ അസഹ്യമായി തോന്നാനേ വഴിയുള്ളു. ആ അസഹ്യതയുടെ ആക്രോശങ്ങൾ യഥാർത്ഥസാഹിത്യത്തേയോ സാഹിത്യകാരന്മാരെയോ പിന്തിരിപ്പിക്കാനും പോകുന്നില്ല. ഞാനിതുവരെ പറഞ്ഞതു് കൗമുദീലേഖകന്റെ ഉപദേശരൂപമായ ലേഖനസമാപ്തിയെ സൂചിപ്പിച്ചു

കൊണ്ടാണു്. അദ്ദേഹം, ശ്രീമാന്മാർ തകഴി, കേശവദേവ്, വക്കി മുതലായ സാഹിത്യകാരന്മാരെ, ഉപദേശിക്കുന്നു, ഈ സക്കാർ കൃഷിത്തോട്ടത്തിൽനിന്നു് മാറാൻ. അപ്പോൾ തകഴിയും ദേവും വക്കിയും ഒക്കെ ഇതുവരെ എഴുതിവന്നതു് തെണ്ടിവർഗ്ഗസാഹിത്യം മാത്രമായിരുന്നില്ല, സക്കാർ സാഹിത്യവുംകൂടി ആയിരുന്നു എന്നാണല്ലോ ഈ ലേഖകന്റെ നിഗമനം. അങ്ങനെയെങ്കിൽ ഈ ചുമ്മാവിപ്ലവകാരികളുടെ ഉപദേശം കേട്ടു പിൻതിരിയത്തക്ക മൗഢ്യം അവക്കുണ്ടാവുകയില്ലെന്നു് ഞങ്ങൾ ഉറപ്പു നൽകാം.

## വയോജനവിദ്യാഭ്യാസപരിശീലനം

നമ്മുടെ ഗ്രന്ഥശാലകൾ മുഖേന വയോജനവിദ്യാഭ്യാസംകൂടി കാര്യക്ഷമമായി നിർവ്വഹിക്കണമെന്നു് സംഘത്തിനു തോന്നിത്തുടങ്ങിയിട്ടു് കുറേനാളായി. സംഘത്തിന്റെ ബഹുമുഖവും അവിശ്രമവുമായ പ്രവർത്തനങ്ങൾക്കിടയിൽ ഇതിനു് പര്യാപ്തമായ ഒരു പദ്ധതി രൂപവൽക്കരിക്കാനാരംഭിച്ചിട്ടു് ഏതാനുംപേക്കു് പരിശീലനം നൽകാനും ഇപ്പോൾ സാധിച്ചിരിക്കുന്നു എന്നുള്ളതു് ഏററവും ചാരിതാർത്ഥ്യകരമാണു്.

58 പേക്കാണു് ഇപ്പോൾ പരിശീലനം നൽകിയിട്ടുള്ളതു്. ഈ ചുരുങ്ങിയ തോതിലുള്ള പരിശീലനത്തിനുവേണ്ടിതന്നെ സംഘത്തിനു ഗണ്യമായ ഒരു തുക ചെലവാക്കേണ്ടി വന്നിട്ടുണ്ടു്. പ്രധാനാദ്ധ്യാപകൻ എന്ന നിലയിൽ ട്രേയിനിംഗ്ക്ലാസിന്റെ മേൽനോട്ടം വഹിച്ചതു് റവ. ജെ. ഡബ്ളിയു. റസാലം അവർകളാണു്. അദ്ദേഹം ഗ്രന്ഥശാലാസംഘത്തിന്റെ ഒരു പ്രവത്തകസമിതി അംഗമെന്നതിനു പുറമേ ഈ വിഷയത്തിൽ സുസമ്മതനായ ഒരു വിദഗ്ദ്ധൻകൂടിയാണു്. കേരളാക്രൈസ്തവൻ കൗൺസിലിന്റെ വയോജനവിദ്യാഭ്യാസവകുപ്പു് ഇദ്ദേഹത്തിന്റെ ചുമതലയിലാണു് നടക്കുന്നതു്.

ശ്രീ ജെ. സി. കുമരപ്പാ തന്റെ തിരുവിതാംകൂർ സന്ദർശനത്തിനിടയിൽ ഈ ട്രെയ്നിംഗ്‌വിദ്യാർത്ഥികളോടു് സംസാരിക്കുകയുണ്ടായി. അതു ഒരു വലിയ നേട്ടമായി കണക്കാക്കാം. വർദ്ധാ വിദ്യാഭ്യാസകേന്ദ്രവുമായി അടുത്ത ബന്ധമുള്ള ശ്രീ കുമാരപ്പായുടെ ഉപദേശങ്ങൾ നമ്മുടെ വിദ്യാർത്ഥികൾക്കു തികച്ചും പ്രയോജനവത്തായിരുന്നു.

ഈ സന്ദർഭത്തിൽ ഗവമ്മെൻറിനോടു് ഞങ്ങൾക്കു ചിലതു പറയുവാനുണ്ടു്. ക്ലേശപൂർണ്ണമായ ഈ പദ്ധതി വിജയപ്രദമാകണമെങ്കിൽ ഗവമ്മെൻറു ഇതിൽ അടിയന്തിരമായ ശ്രദ്ധ പതിപ്പിച്ചേ മതിയാവൂ. ഗ്രന്ഥശാലാസംഘത്തിനു് സാമ്പത്തികമായി പ്രാപ്തിയുണ്ടെന്ന വിചാരത്തിലല്ല ഇതിലേക്കു് സംഘം തുനിഞ്ഞിറങ്ങിയിട്ടുള്ളതു്. ഈ പരിശീലനക്ലാസ് ഒന്നവസാനിപ്പിക്കാൻ തന്നെ ഗവമ്മെൻറുസഹായം വേണ്ടിയിരിക്കുന്നു എന്ന പരമാണു്. ഇപ്പോൾ പരിശീലനം കഴിഞ്ഞിറങ്ങുന്ന ആളുകളെ ഒരു ചെറിയ വേതനമെങ്കിലും കൊടുത്തു ഓരോ കേന്ദ്രങ്ങളിൽ നിയമിക്കാനോ അങ്ങനെ ഈ പദ്ധതിയെ മുന്നോട്ടുകൊണ്ടുപോകാനോ സംഘത്തിനു ഇപ്പോൾ ശേഷിയില്ല. അവരെ ഓരോ കേന്ദ്രങ്ങളിലായി നിയമിക്കേണ്ടതു് ഗവമ്മെൻറിന്റെ ചുമതലയാണു്, എന്നു ഞങ്ങൾ വിശ്വസിക്കുന്നു. പ്രജാധിപത്യഭരണത്തിന്റെ പുരോഗതിക്കു ഏററവും അത്യാവശ്യമാണു് പൗരത്വപരിശീലനം. ഈ പരിശീലനമാണു് വയോജനവിദ്യാഭ്യാസത്തിന്റെ പരമലക്ഷ്യം. അതുകൊണ്ടു് ഗവമ്മെൻറിന്റെ നിലനില്പിനുതന്നെ അത്യാവശ്യമായിട്ടുള്ള ഈ പദ്ധതിയുടെ വിജയത്തിൽ ഗവമ്മെൻറു് ഒട്ടും ഔദാസീന്യം കാണിക്കുകയില്ലെന്നു് ഞങ്ങൾ വിശ്വസിക്കുന്നു. പ്രാരംഭപ്രവർത്തനങ്ങൾ കഴിഞ്ഞിരിക്കുന്നതുകൊണ്ടു് ഗവമ്മെൻറിനു് ഇനിയുള്ള പ്രവർത്തനം എളുപ്പമാണു്. പകുതിക്കുവച്ചു് ഇതവസാനിപ്പിക്കാനും ചെയ്തിടത്തോളം പ്രവൃത്തി നിഷ്പ്രയോജനമായിപ്പോകാനും ഇടവരുത്തരുതെന്നു് ഞങ്ങൾ ഗവമ്മെൻറിനെ അനുസ്മരിപ്പിക്കുന്നു.

## ഐക്യസംസ്ഥാന ഗ്രന്ഥശാലാസംഘം ഭരണസമിതി

പ്രസിഡൻറ് ശ്രീ. പറവൂർ ററി. കെ. നാരായണപിള്ള ബി. എ. ബി. എൽ.
വൈസ് പ്രസിഡൻറ്: 1. ശ്രീ. സി. നാരായണപിള്ള ബി. എ. ബി. എൽ; എം. എൽ. എ.
ട്ടി 2. ശ്രീ. കെ. എം. അഗസ്റ്റിൻ ബി. എ; ബി. കോം.

ശ്രീ. [illegible] പണിക്കർ (ജനറൽ സെക്രട്ടറി)
,, എൻ. കേശവപിള്ള (ട്രഷറർ)
,, എൻ. അഗസ്തലിംഗംപിള്ള
,, ജെ. കേശവൻ
,, ഏ. പി. ഉദയഭാനു ബി. ഏ. ബി. എൽ; എം. എൽ. ഏ.
,, പലകശ്ശേരി പി. രാഘവൻ ബി. ഏ. ബി. എൽ. (പ്ര: സ: അംഗം)
,, നീലവന ആർ. മാധവൻനായർ (പ്ര: സ: അംഗം)
,, ഏ. ആർ. സുലൈമാൻസേട്ട്
,, എൻ. ഗോപാലപിള്ള എം. ഏ.

ശ്രീ. എം. തോമസ് എം. ഏ. എൽ. ററി. (ആണററി ജോയിൻറ് സെക്രട്ടറി)
,, സി. കെ. മാണി ബി. ഏ. ബി. എൽ.
,, എൻ. പി. വർഗ്ഗീസ് ബി. ഏ. ബി. എൽ. എം. എൽ. ഏ. (പ്ര. സ: അംഗം)
റവ. W. J. റസ്സാലം
,, കെ. കൊച്ചുകുട്ടൻ എം. എൽ. ഏ. (ഡെപ്യൂട്ടി സ്പീക്കർ)
,, എം. കെ. മേനോൻ എം. എൽ. ഏ.
,, K. W. മുരളീധരമാരാർ ബി. ഏ. എൽ. എൽ. ബി; എം. എൽ. ഏ.
,, ററി. ജെ. ജോർജ്ജ് എം. ഏ.
ഡാ: പി. കെ. നാരായണപിള്ള എം. ഏ. പി. എച്ച്. ഡി.



# ഗ്രന്ഥാലോകം

മാസികയ്ക്കുള്ള ലേഖനങ്ങൾ, അഭിപ്രായത്തിനുള്ള ഗ്രന്ഥങ്ങൾ (രണ്ടു പ്രതികൾ) മണിയാർഡറുകൾ, അപേക്ഷകൾ, മററു എഴുത്തുകുത്തുകൾ മുതലായവ 'മാനേജർ ഗ്രന്ഥാലോകം ഐക്യസംസ്ഥാന ഗ്രന്ഥശാലാസംഘം തിരുവനന്തപുരം' എന്ന മേൽവിലാസത്തിൽ അയയ്ക്കണം.

മാനേജർ,

ഏ. പി. ഉദയഭാനു ബി. ഏ. ബി. എൽ.

Printed and Published by P. N. Panikkar for the Aikya Samsthana Grandhasala Samgham at the P. K. Memorial Press, Vazhuthacaud, Trivandrum.